# മലങ്കരസഭ



പരുമലെ-കാലംചെയ്ത
വിശുദ്ധ മാർ ഗ്രീഗോറിയോസ് തിരുമനസ്സുകൊണ്ട്.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 തുലാം * 1948 | ലക്കം 1


# പത്രാധിപക്കുറിപ്പുകൾ.

## സ്വന്തം പ്രസ്താവന.

"മലങ്കരസഭ" ഈ ലക്കത്തോടുകൂടി മൂന്നാംവയസ്സിലേക്കു കടന്നിരിക്കുന്നു. കഴിഞ്ഞ രണ്ടു കൊല്ലങ്ങളിലും മാന്യ മാസികാബന്ധുക്കളിൽനിന്നും ലേഖകന്മാരിൽനിന്നും ലഭിച്ചിട്ടുള്ള സഹായസഹകരണങ്ങളിലേക്കും പരിലാളനങ്ങളിലേക്കും കണ്ണോടിച്ചുനോക്കിയാൽ ഈ മാസികാശിശുവിനു നിസ്സീമമായ സംതൃപ്തിക്കു വകയുള്ളതായി കാണാവുന്നതാണു്. ഇത്രയും വിജയപ്രദമായ രീതിയിൽ ഈ മാസികാപ്രവൎത്തനം നടത്തിക്കൊണ്ടുപോകുവാൻ സാധിച്ചതിൽ ഞങ്ങൾ അഭിമാനം കൊള്ളുക തന്നെ ചെയ്യുന്നു. ഇങ്ങനെ വിജയം കൈവരിക്കുമാറു സ്വകൃപാകടാക്ഷംകൊണ്ടു് ഈ പ്രവൎത്തനത്തെ അനുഗ്രഹിച്ച കരുണാമൂൎത്തിയായ ദൈവത്തെ സ്തുതിക്കുന്നതിനും ഇതിനു പ്രോത്സാഹനം നൽകിയ ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങളോടു പൊതുവായും മാസികാബന്ധുക്കളോടും ലേഖകന്മാരോടും പ്രത്യേകമായും ഞങ്ങൾക്കുള്ള അകൈതവമായ കൃതജ്ഞത രേഖപ്പെടുത്തുന്നതിനും ഈ സന്ദർഭം ഞങ്ങൾ വിനിയോഗിച്ചുകൊള്ളട്ടെ.

പൌരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻകീഴിൽ മലങ്കരസഭയെ, കൂടുതൽ കൂടുതൽ ദൃഢമായി സംഘടിക്കുന്നതിനു പ്രേരിപ്പിച്ചും സൃഷ്ടിപരമായ പ്രവൎത്തനങ്ങളിൽ ദത്തശ്രദ്ധയാക്കിയും സഭാപുരോഗമനത്തിനു സഹായിക്കുക എന്ന ഉന്നതലക്ഷ്യമാണു് ഈ മാസികയ്ക്കുള്ളതെന്നു ഞങ്ങൾ മുന്നൊരവസരത്തിൽ പ്രസ്താവിച്ചിട്ടുള്ളതാണു്. ഈ ലക്ഷ്യപ്രഖ്യാപനത്തിലേക്കു ലേഖകന്മാരുടെ ശ്രദ്ധയെ ക്ഷണിക്കുകയും ലേഖനങ്ങൾ എഴുതുമ്പോൾ ഇക്കാര്യം ഗൌനിക്കണമെന്നു് അപേക്ഷിക്കുകയും ചെയ്യുന്നു.

വരിസംഖ്യ മുൻകൂറായി അയച്ചുതരണമെന്നു ഞങ്ങൾ മുൻലക്കത്തിൽ സൂചിപ്പിച്ചിരുന്നല്ലോ. മാസിക വി. പി. ആയി അയയ്ക്കുന്നതു പലതര നഷ്ടങ്ങൾക്കും ഇടയാക്കുന്നതാകയാൽ വരിസംഖ്യ മണിഓർഡറായിത്തന്നെ അയച്ചുതരണമെന്നു് അഭ്യർത്ഥിച്ചുകൊള്ളുന്നു.

പുരോഗമനപരമായ ഈ പ്രവർത്തനത്തിൽ സഭാംഗങ്ങളുടെ ക്രമപ്രവൃദ്ധമായ സഹായവും പ്രോത്സാഹനവും ലഭിക്കുമെന്നുള്ള വിശ്വാസത്തോടുകൂടി ദൈവാശ്രയപൂർവ്വം

മൂന്നാംവാല്യത്തിന്റെ ഈ പ്രഥമലക്കം ഞങ്ങൾ പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു.

പരിശുദ്ധനായ

## പരുമല മാർഗ്രീഗോറിയോസ്

പരുമല മാർ ഗ്രീഗോറിയോസ് ജനിച്ചിട്ട് ഇക്കൊല്ലം 1948 മിഥുനമാസം 3-ാം തീയതി നൂറുവർഷം തികഞ്ഞു. അദ്ദേഹം ദിവംഗതനായിട്ട് ഇക്കൊല്ലം തുലാം 20-ാംതിയതി നാല്പത്താറുവർഷം പൂർത്തിയാകുന്നു. ആയുസ്സിൽ അദ്ദേഹം ദിവ്യാകർഷണീയനായി നിലകൊണ്ടു. ആയുശ്ശേഷവും അദ്ദേഹം അപ്രകാരം തന്നെ നിലകൊള്ളുന്നു. അനേകം ഭക്തജനങ്ങളുടെ ആഗ്രഹം നിവൃത്തിയാകുമാറ് കഴിഞ്ഞകൊല്ലം-1947 തുലാം 19-ാംതീയതി അദ്ദേഹത്തെ ഒരു പരിശുദ്ധനായി സുന്നഹദോസുവിധിപ്രകാരം കാതോലിക്കാബാവ തിരുമനസ്സുകൊണ്ടു പ്രഖ്യാപനം ചെയ്തു. (ഇനി അദ്ദേഹത്തിനുവേണ്ടി

ശുചിയൊടു ശുദ്ധ്യാബെസ്കുദിശാ
സ്പർശിച്ചുള്ള പാദങ്ങൾ
പുക്കുദ്യാന ദ്വാരങ്ങൾ
വാനവരൊത്തു വസിക്കേണം.

എന്നിങ്ങനെയുള്ള പ്രാർത്ഥനകൾ അപ്പിക്കേണ്ടതില്ല. എന്നാലോ അദ്ദേഹത്തോട്

ഒരുപോലിങ്ങും മാർ ഗ്രീഗോറിയോസ്
ഉയരത്തുമേലും നിന്നോർമ്മ
ഉതകണമേ നിൻ പ്രാർത്ഥന നി-
ന്നോർമ്മയെ ബഹുമാനിച്ചോർക്കായ്

എന്നും മററും പുരാതന പരിശുദ്ധന്മാരോടെന്നന്നം അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയ്ക്കായി നമുക്കു യാചിക്കാവുന്നതാണ്.) ഏതൊരു പരിശുദ്ധന്റെയും കബറിടം ഒരു പുണ്യസ്ഥലവും ആ സ്ഥലം ഒരു തീർത്ഥാടന സങ്കേതവും ആണല്ലൊ. അപ്രകാരം തന്നെ പരിശുദ്ധനായ മാർ ഗ്രീഗോറിയോസിന്റെ കബറിടം നമുക്ക് ഒരു പുണ്യഭൂമിയാണ്. ആ സ്ഥലം അദ്ദേഹത്തിന്റെ പാദസ്പർശനത്താലും ജീവിത നടപടികളാലും പുണ്യമായിരുന്നിടവുമത്രെ. ആ കബറിടം ദർശിച്ചിട്ടില്ലാത്ത ഒരു വിശ്വാസിപോലും മലങ്കരയിൽ ഉണ്ടായിരിക്കരുത്. മലങ്കരയുടെ നാനാഭാഗങ്ങളിൽ നിന്നും വിശ്വാസികൾ അവിടേക്കു എപ്പോഴും-പ്രത്യേകിച്ച് അദ്ദേഹത്തിന്റെ പെരുനാളുകളിലും-തീർത്ഥയാത്ര ചെയ്തു അനുഗ്രഹ സമ്പന്നരാകണം. ഓർത്തൊഡോക്സ് വിശ്വാസാചാരങ്ങളുടെ പരിപൂർണ്ണ നിഷ്ഠാലുവും പുണ്യവാനും ആയിരുന്ന ആ വിശുദ്ധ പിതാവിന്റെ ഓർമ്മ ഓർത്തൊഡോക്സ് വിശ്വാസാചാരനിഷ്ഠയ്ക്കും പുണ്യജീവിതത്തിനും പ്രേരകമായിരിക്കും; സംശയമില്ല. അദ്ദേഹത്തിന്റെ ഓർമ്മ നമുക്ക് അനുഗ്രഹപ്രദവും ആദ്ദേഹത്തിന്റെ മദ്ധ്യസ്ഥത നമുക്കു കോട്ടയും ആയിരിക്കട്ടെ.

## സർവ്വലോകസമ്മേളനങ്ങൾ.

രണ്ടു സർവ്വലോക സമ്മേളനങ്ങൾ വിജയപ്രദമായി സമാപിച്ച ശുഭമുഹൂർത്തമാണിത്. ആദ്യത്തേതു ലാംബത്തുകൊട്ടാരത്തിൽ കൂടിയ ആംഗ്ലേയ ബിഷോപ്പന്മാരുടെ സമ്മേളനമായിരുന്നു. 1867-ൽ എഴുപതുപേർ മാത്രം കൂടിയ ഈ സമ്മേളനത്തിന്റെ ഇപ്പോഴത്തെ എട്ടാമത്തെ യോഗത്തിൽ 347 ബിഷോപ്പന്മാരാണ് സന്നിഹിതരായിരുന്നതു്. റോമ്മാഭരണം ആംഗ്ലേയസഭയിൽ കടത്താനുള്ള സംരംഭമെന്നു പലർക്കും ആശങ്കയുണ്ടായിരുന്ന ആ മഹായോഗത്തിന്റെ ആധുനിക നഭോമണ്ഡലത്തിൽനിന്നു് അങ്ങനെയുള്ള കാർമേഘപടലങ്ങളെല്ലാം അന്തർദ്ധാനം ചെയ്തിരിക്കുന്നു. ലാംബത്തു സമ്മേളനത്തിനു് നിയമങ്ങൾ സൃഷ്ടിക്കുന്നതിനോ ക്രമം പരിപാലിക്കുന്നതിനോ യാതൊരധികാരവുമില്ല. എങ്കിലും ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള വിവിധ സഭകളെ അഭിമുഖീകരിക്കുന്ന ജീവൽപ്രശ്നങ്ങൾക്കു പോംവഴി കാണുന്നതിനുള്ള അതിന്റെ ആത്മീയ സ്വാധീനം വളരെ വലുതാണ്. സ്ത്രീകളുടെ

കൈവെപ്പ്, ഉച്ചയ്ക്കുശേഷമുള്ള വിശുദ്ധ കുർബാനാനുഭവം, വിവാഹമോചനം, ദക്ഷിണേന്ത്യൻ ഐക്യസഭ, കമ്മ്യൂണിസം മുതലായ വൈഷമ്യമേറിയ പ്രശ്നങ്ങളെയാണ് ഈ സമ്മേളനം അഭിമുഖീകരിക്കേണ്ടിവന്നതു്. ഓരോന്നിനും വിപ്ലവകരമല്ലാത്ത പരിഹാരങ്ങൾ കണ്ടുപിടിച്ചതായിട്ടാണറിയുന്നതു്. ദക്ഷിണേന്ത്യൻ സഭയ്ക്കു് അംഗീകരണം നൽകിയില്ലെങ്കിലും അതിന്റെ നിലയെ അനുഭാവപൂർവ്വമാണ് സമ്മേളനം വീക്ഷിച്ചതു്. ഇനിയത്തെ കാലഘട്ടത്തിൽ അതേപ്പററിയുള്ള ആശങ്കകൾ ദൂരീകരിക്കത്തക്കവണ്ണമുള്ള മാററങ്ങൾ അതിന്റെ ക്രോഡീകരണത്തിൽ വരുത്തുമെന്നു് സമ്മേളനം പ്രതീക്ഷിക്കുന്നു. പൌരസ്ത്യ സഭകളിലെ മേലദ്ധ്യക്ഷന്മാരുടെ ഒരു നല്ല സമൂഹവും ക്ഷണം സ്വീകരിച്ചു സമ്മേളനത്തിൽ സന്നിഹിതരായിരുന്നു. റഷ്യയും ബ്രിട്ടനും തമ്മിൽ രാഷ്ട്രീയാഭിപ്രായ വ്യത്യാസങ്ങൾ ഉള്ളതിനെ വകവെക്കാതെ സമാധാന പുനഃസ്ഥാപനത്തെ ഉദ്ദേശിച്ചു സമ്മേളനം മോസ്ക്കോ പാത്രിയക്കീസ്സിനു് ഒരു സൗഹൃൽ സന്ദേശം അയച്ചു. ക്രിസ്തുമതത്തെ അഭിമുഖീകരിക്കുന്ന ജീവൽ പ്രശ്നങ്ങൾക്കു് ഇപ്പോഴത്തെ ലാംബത്തു സമ്മേളനം ഉപാധികൾ കണ്ടുപിടിച്ചു എന്നുള്ളതു് ആശ്വാസകരമാണു്.

ആംസ്റ്റർഡാം അസംബ്ളി ലാംബത്തിൽനിന്നു വളരെ വിഭിന്നമാണ്. ലാംബത്തു് ഒരു സഭയിലെ മേൽപ്പട്ടക്കാരുടെ സമ്മേളനമാണ്. ആംസ്റ്റർഡാം വിഭിന്നമായ 147 സഭകളിലെ മേൽപ്പട്ടക്കാരും പട്ടക്കാരും അത്മേനികളുമായി 1400-ൽ ചില്വാനം ആളുകൾ 40 രാജ്യങ്ങളിൽനിന്നും കൂടിയ ഒരു മഹാസമ്മേളനമത്രെ. ഐക്യത്തിനുവേണ്ടിയാണ് ഇതു കൂടിയതെന്നു വരുകിലും എഡിൻബറോയിൽ 1937-ൽ കൂടിയ സമ്മേളനത്തിൽ ആർച്ചുബിഷോപ്പ് ടെമ്പിൾ പ്രസ്താവിച്ചതുപോലെ ഇപ്പോൾതന്നെ നിലവിലിരിക്കുന്ന ശ്രേഷ്ഠമായ ദൃഢ ഐക്യത്തിന്റെ ഫലമായിട്ടുകൂടെയാണിതു സാധിച്ചതെന്നുള്ള വസ്തുത സ്മരണീയമാണ്. റോമ്മാസഭയും റഷ്യൻ ഓത്തഡോക്സ് സഭയും ഒഴിച്ചുള്ള സഭകളെല്ലാം ഇതിൽ സംബന്ധിച്ചിരുന്നു. റോമ്മാസഭ വിശ്വാസ സംബന്ധമായ കാരണങ്ങൾകൊണ്ടും റഷ്യൻസഭ രാഷ്ട്രീയ കാരണങ്ങൾകൊണ്ടുമാണ് മാറിനിന്നതു്. മുമ്പുള്ള യോഗങ്ങളിൽ റോമ്മാസഭ നിരീക്ഷകന്മാരെ അയച്ചിരുന്നു. എന്നാൽ ഇപ്പോഴത്തെ യോഗത്തിനു അൽപ്പം മുമ്പായി റോമ്മിലെ "ഹോളിഓഫീസ്സ്" എന്ന ഔദ്യോഗിക സ്ഥാപനം ഈ യോഗത്തിൽ റോമ്മാസഭക്കാർ ഭാഗഭാക്കുകളാകുന്നതിനെ നിരോധിച്ചുള്ള ഒരാജ്ഞ പുറപ്പെടുവിച്ചതു് പ്രത്യേകം ശ്രദ്ധേയമാണ്. ഇതേസംബന്ധിച്ചു യോർക്കിലെ ആർച്ചുബിഷോപ്പ് പ്രസ്താവിച്ചതു ക്രൈസ്തവ സ്നേഹത്തെ ആദരിച്ചെങ്കിലും റോമ്മാസഭ ഇതിൽ പങ്കെടുക്കണമെന്നായിരുന്നു.

രണ്ടു് അഭിപ്രായഗതികളാണ് ഈ സമ്മേളനത്തിൽ പ്രത്യക്ഷമായിരുന്നതു്. ഒന്നു് ഓത്തഡോക്സ് വിശ്വാസവും മറേറതു പ്രോട്ടസ്റ്റന്റു വിശ്വാസവുമത്രെ. ഓത്തഡോക്സ് വിശ്വാസത്തിന്റെ പ്രേഷകന്മാരായി നിലകൊണ്ടവരുടെ കൂട്ടത്തിൽ റഷ്യൻസഭയിലെ ഫാദർ ഫ്ളോറസ്ക്കി, ചില ആംഗ്ലോ-കത്തോലിക്കർ മുതലായവരോടൊപ്പം മലങ്കരസഭയിലെ മാർ തേവോദോസ്യോസ് മെത്രാപ്പോലിത്താ തിരുമേനിയുമുണ്ടായിരുന്നതു നമുക്കേററം അഭിമാനകരമാണ്. ഓത്തഡോക്സ് വിശ്വാസം ഇങ്ങനെയുള്ള സമ്മേളനങ്ങളിൽ വെറും ഒരു ന്യൂനപക്ഷാഭിപ്രായമായി മാത്രം മുമ്പു വിചാരിച്ചുപോന്നതു് ഇപ്പോൾ ശക്തിയേറിയ ഒരു വിഭാഗത്തിന്റെ അഭിപ്രായമായി പരിഗണിക്കുന്നതു ശുഭോദർക്കമത്രെ. പാശ്ചാത്യക്രൈസ്തവലോകം യുദ്ധത്തിനും കമ്മ്യൂണിസം മുതലായ വിശ്വാസത്തെ ഹനിക്കുന്ന പല എതിർശക്തികളുടെ ആക്രമണത്തിനും വിധേയമായിരിക്കുമ്പോൾ ക്രിസ്ത്യാനികൾ ഒരു മിച്ചുകൂടി ക്രിസ്തുവിനോടും സഭയോടും അ

വക്കുള്ള അചഞ്ചലമായ ഭക്തിയെ പ്രകടിപ്പിക്കേണ്ടതു് ഏററവും ആവശ്യമത്രെ. സാർവ്വത്രികപ്രസ്ഥാനം ആധുനികലോകത്തിലെ ഏററവും ആശാവഹവും ആകർഷണീയവുമായ ഒരു മഹൽസംഭവസംരംഭമായി പരിഗണിക്കാവുന്നതാണു്.

## വത്തിക്കാനു് രാഷ്ട്രീയ ശക്തിയാകാനുള്ള അഭിനിവേശം.

വെറും ഒരുനൂറേക്കർ മാത്രം വിസ്തീർണ്ണമുള്ള ഒരു രാജ്യമാണു വത്തിക്കാനെങ്കിലും ഒരു ലോകമഹച്ഛക്തിയായി പ്രവർത്തനം നടത്തണമെന്നു് അതിനു വിചാരമുള്ളതായി തോന്നിപ്പോകുന്നു. അമ്മേ: പ്രസിഡണ്ടായിരുന്ന റൂസ്വെൽററിന്റെ ഭരണകാലത്തു് ഒരു മി. മിറോൺ ടെയിലർ പ്രസിഡണ്ടിന്റെ സ്വന്ത പ്രതിനിധിയായി വത്തിക്കാനിലേക്കയയ്ക്കപ്പെട്ടു. അദ്ദേഹത്തിന്റെ നില പിന്നീടു് ഒരു അംബാസിഡറായി ഉയർത്തപ്പെട്ടുവെന്നാണു പറയപ്പെടുന്നതു്. മാർ പാപ്പായുടെ ഇൻഡ്യയിലെ പ്രതിനിധിയായ ഡാക്ടർ കെർക്കൽസിനെ ഇൻഡ്യൻ അംബാസിഡറായി ഈയിടെ ഉയർത്തിയതായി പത്രദ്വാരാ എല്ലാവരും അറിഞ്ഞിട്ടുള്ളതാണു്. അമ്മേരിക്കയിലെ ഭൂരിപക്ഷ കക്ഷികളായ പ്രോട്ടസ്റ്റന്റുസഭക്കാർ ഇങ്ങനെ ഒരു പ്രതിനിധിയുടെ ആവശ്യമില്ലെന്നു് ഒരു ഡെപ്യൂട്ടേഷൻ മുഖേന പ്രസിഡണ്ടു ട്രൂമാനെ അറിയിക്കയും ആ അഭിപ്രായത്തോടദ്ദേഹം അനുഭാവം പുറപ്പെടുവിക്കയും ചെയ്തു. ഈ നിയമനംതന്നെ തന്റേതല്ലെന്നാണദ്ദേഹം പറഞ്ഞതു്.

ഈ മി. മിറോൺടെയിലർ അമ്മേരിക്കൻ ഗവർമ്മെന്റിന്റെ പ്രതിനിധിയായി ആംസ്റ്റർഡാം കോൺഫ്രൻസിൽ സംബന്ധിക്കുന്നതിനു ജിനീവായിൽ ചെന്നു ചില ശ്രമങ്ങൾ ചെയ്തു. എന്നാൽ രാജ്യങ്ങളുടെ പ്രതിനിധികളെ തങ്ങൾക്കാവശ്യമില്ലെന്നാണു കോൺഫ്രൻസ് ഭാരവാഹികൾ അഭിപ്രായപ്പെട്ടതു്. മഹമ്മദിയരുടെ പ്രതിനിധികളെ നിങ്ങൾ സ്വീകരിക്കാത്തതെന്താണെന്നു തന്നെ ചോദിക്കാൻ അദ്ദേഹം ധൈര്യപ്പെട്ടുവെന്നാണു പറയപ്പെടുന്നതു്. മഹമ്മദീയർ സഭാംഗങ്ങളല്ലെന്നുള്ള കാരണത്താലാണെന്നു് അദ്ദേഹത്തിനു മറുപടിയും ലഭിച്ചു.

ഏതായാലും വത്തിക്കാനിലെ അമ്മേരിക്കൻ അംബാസിഡർസ്ഥാനം ഇല്ലാതാക്കുന്നതിനു വേണ്ട സജ്ജീവപ്രയത്നങ്ങൾ അമ്മേരിക്കയിൽ നടക്കുന്നുണ്ടു്. ഇൻഡ്യപോലെയുള്ള രാജ്യങ്ങളിലും സഭ രാഷ്ട്രീയശക്തിയായി രൂപമെടുക്കുന്നതു സഭയുടെ ആത്മീയനിലയ്ക്കു സഹായകരമായിരിക്കയില്ലെന്നു വിശ്വാസമുള്ള ആളുകൾ ധാരാളമുണ്ടു്. ക്രിസ്തു കൈസറിനെയും ദൈവത്തെയും കൂട്ടി ഇണക്കാൻ ശ്രമിച്ചില്ലായെന്നുള്ളതു ശ്രദ്ധേയമാണു്; രാജാവാകാനും താൻ ആഗ്രഹിച്ചില്ല. തന്റെ രാജ്യം ലൗകികമല്ലെന്നു് അനിഷേദ്ധ്യ ഭാഷയിൽ താൻ പഠിപ്പിച്ചു.

## ആംഗ്ലേയസഭയിൽ നോമ്പു പുനരുദ്ധരിക്കാനുള്ള ശ്രമം.

നോമ്പു് ഏററവും പുരാതനവും വേദാനുസൃതവുമായ ഒരനുഷ്ഠാനമാണു്. നമ്മുടെ കർത്താവു നോമ്പു നോക്കുകയും നോമ്പു നോക്കണമെന്നു് ഉൽബോധിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. ഹിന്തുക്കൾക്കും മഹമ്മദീയർക്കും നോമ്പുണ്ടു്. സർവ്വവ്യാപകത്വമുള്ള ഒരനുഷ്ഠാനമാണു നോമ്പു് എന്നു പറഞ്ഞാൽ അശേഷം തന്നെ അതിശയോക്തി കാണുകയില്ല. ക്രിസ്തീയസഭയിൽ ആദിമകാലം മുതൽ നോമ്പുണ്ടായിരുന്നു. മദ്ധ്യമ നൂററാണ്ടിൽ മതപരിവർത്തനമുണ്ടായതോടുകൂടെയാണു നോമ്പിനെ അപലപിക്കുന്ന രീതി ആവിർഭവിച്ചതു്. നവീന മിഷ്യനറി പ്രവർത്തനത്തിന്റെ ഫല

മായി സുറിയാനിസഭയിലും നോമ്പു പ്രാബല്ല്യമുള്ള ഒരനുഷ്ഠാനമല്ലാതെയായിത്തീർന്നിരിക്കകയാൽ ഈ അഭിപ്രായഗതി വേദപുസ്തകത്തെ ഏകാവലംബമായി ഗണിക്കുന്ന ക്രിസ്ത്യാനികളുടെ ഇടയിൽ കൂടുതൽ വർദ്ധമാനമായിക്കാണുന്നതാണു് ആശ്ചര്യജനകം

ആംഗ്ലേയസഭാംഗങ്ങളിൽ ആത്മീയ നിയന്ത്രണശക്തി കുറഞ്ഞുവരുന്നുവെന്നു ഗ്രഹിച്ചുതുടങ്ങിയിട്ടു നാളുകൾ വളരെയായി. ഇതെപ്പറ്റി അന്വേഷിച്ചു റിപ്പോർട്ടു ചെയ്യാനായി ഈലിയിലെ ബിഷോപ്പിൻെറ അദ്ധ്യക്ഷതയിൽ ഒരു കമ്മട്ടിയെ ചർച്ച് അസംബ്ളി നിയോഗിച്ചിരുന്നു. അവരുടെ റിപ്പോർട്ടു് ഈയിടെ സമർപ്പിച്ചതിൽ നമ്മുടെ ശ്രദ്ധയിൽ പെടേണ്ട പല സംഗതികളും ഉൾപ്പെട്ടിട്ടുണ്ടു്. അവയിൽ ഒന്നു ഞായറാഴ്ചയും മാറാനായ പെരുനാളുകളിലും സഭാംഗങ്ങൾ ദൈവാരാധനയിൽ സംബന്ധിക്കണമെന്നുള്ളതാണു്. ഞായറാഴ്ച വിശ്രമത്തിനും നേരമ്പോക്കിനുമുള്ള സമയമാണെന്നു പലരും വിചാരിക്കുന്ന ഒരു രാജ്യത്തു് ഇങ്ങനെയുള്ള ഒരു നിയമം അവതരിപ്പിച്ചതു് എത്ര ആദരണീയമാണെന്നു് ഊഹിക്കാവുന്നതാണു്. മറെറാന്നാണു വെള്ളിയാഴ്ചയും നോമ്പുദിവസങ്ങളും ആചരിക്കണമെന്നുള്ളതു്. വായിക്കകത്തു പോകുന്നതൊന്നും മനുഷ്യനെ അശുദ്ധിയാക്കുന്നില്ലെന്നു നമ്മെ പഠിപ്പിച്ചവർ തന്നെ വെള്ളിയാഴ്ചയും നോമ്പുദിവസങ്ങളും ആചരിക്കണമെന്നു പറയുന്നതു വളരെ ആശ്വാസകരമാണു്. ഈ വിഷയത്തെ സംബന്ധിച്ചുള്ള റിപ്പോർട്ടു് Church of England News paper June 25, 48-ലെ ലക്കത്തിൽ കാണാവുന്നതാണു്.

## കുമ്പസാരവും ആവശ്യമത്രെ.

ആ റിപ്പോർട്ടിൽതന്നെ വി: കർബ്ബാന അനുഭവിക്കേണ്ടതു് അനുതാപത്തോടും മററു് ആവശ്യമായ ഒരുക്കങ്ങളോടും വേണമെന്നു പറഞ്ഞിരിക്കുന്നു. ആ കമ്മീഷൻെറ പ്രസിഡണ്ടായ ഈലിയിലെ ബിഷോപ്പു്, ഡാക്ടർ വിൻ, നല്ല ഒന്നാന്തരം ഒരു ആംഗ്ലോ-കത്തോലിക്കൻ ആണു്. ആംഗ്ലേയസഭയിലെ പ്രാർത്ഥനാപുസ്തകത്തിൽ തന്നെ കുമ്പസാരം പാടില്ലാ എന്നു പറഞ്ഞിട്ടില്ല. മനസ്സിൻെറ ആശ്വാസത്തിനു് അനുതപിക്കുന്ന പാപിക്കു് പട്ടക്കാരൻെറ അടുക്കൽ പാപം ഏററുപറയേണ്ടതു് ആവശ്യമാണെങ്കിൽ ആകാമെന്നുണ്ടു്. കുമ്പസാരം ഒരു സാധാരണ നടപടിയായി നിലവിലിരിക്കുന്ന അനേകം ആംഗ്ലേയ ദേവാലയങ്ങൾതന്നെയുണ്ടു്. അതുകൊണ്ടു കർബ്ബാനയ്ക്കു് ആവശ്യമുള്ള ഒരുക്കമായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു പാരമ്പര്യബലമുള്ള കുമ്പസാരം തന്നെയായിരിക്കണം. ചില ആംഗ്ലേയപത്രങ്ങളിലെ മുഖപ്രസംഗങ്ങളിൽ കർബ്ബാനയുടെ ഒരുക്കമായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു കുമ്പസാരമാണോ എന്നു് എടുത്തുപറഞ്ഞിരിക്കുന്നതു വളരെ അർത്ഥവത്തായിട്ടുള്ളതാണു്.

## സുറിയാനിസഭയിൽ പാശ്ചാത്യമിഷ്യൻപ്രവർത്തനത്തിനുണ്ടായ ആവശ്യം.

ചർച്ചു മിഷ്യനറി സൊസൈററിയുടെ ഒരു വാർഷികയോഗം ഈയിടെ ഇംഗ്ലണ്ടിൽവച്ചു നടക്കുകയുണ്ടായി. അതിൽ ബിഷപ്പ് ജേക്കബ്ബ് തിരുമേനിയും സംബന്ധിച്ചിരുന്നു. മിഷ്യൻ പ്രവർത്തനത്തിൻെറ സഹായാർത്ഥം ഇവിടത്തെ സി. എം. എസ്സ്. സഭയിൽ നിന്നും മാർത്തോമ്മാ സഭയിൽ നിന്നും പിരിച്ചെടുക്കപ്പെട്ട സംഭാവനകൾ അദ്ദേഹം അവിടെ സമർപ്പിച്ചു. അവിടത്തെ പ്രസംഗങ്ങളിൽ സുറിയാനിസഭയിൽ സി എം. എസ്സ്. മിഷ്യൻ പ്രവർത്തനം ആരംഭിക്കേണ്ടിവന്ന ആവശ്യം സുറിയാനിസഭയുടെ പുനരുദ്ധാരണത്തിനായിരുന്നുവെന്നും പുനരുദ്ധാരണവേല അസാദ്ധ്യമെന്നു കണ്ടപ്പോഴാണു് സഭയിൽ നി

ന്നാളുകളെ ചേർക്കുന്നരീതി മിഷ്യൻ ആരംഭിച്ചു തെന്നും വിശദീകരിക്കുകയുണ്ടായി. ബുക്കാനാൻ മുതലായി ആരംഭകാലങ്ങളിൽ ഇവിടെ വന്നിട്ടുള്ള മിഷ്യനറിമാർ സുറിയാനിക്കാരുടെ സദാചാരങ്ങളെയും ജീവിത ശുദ്ധിയേയും മുക്തകണ്ഠം പുകഴ്ത്തിയിട്ടുണ്ട്. പുനരുദ്ധാരണത്തിനു സുറിയാനിക്കാർ തിരെ വഴിപ്പെട്ടാഞ്ഞതു് വിശ്വാസസംബന്ധമായ കമ്പസ്സാരം, നോമ്പു്, മുതലായവ ആംഗ്ലേയസഭയിൽ പുനരുദ്ധരിക്കാൻ ശ്രമിക്കുന്ന സഭയുടെ പൂർവ്വികവും ശ്രേഷ്ഠവുമായ അനുഷ്ഠാനങ്ങളാണു്. ഇവ കാതലായ ആചാരങ്ങളാണെന്നു് ഇപ്പോഴെങ്കിലും മിഷ്യനറിമാർ ഗ്രഹിക്കുന്നതു് ആശ്വാസകരമാണു്. പാശ്ചാത്യമിഷ്യനറിമാരുടെ കിഴക്കൻ രാജ്യങ്ങളിലെ പുരാതന ക്രൈസ്തവ സഭകളുടെ ആസ്ഥാനങ്ങളിലെ പ്രവർത്തനം ക്രിസ്ത്യാനികളുടെ ഇടയിൽ മാത്രമായിരുന്നെന്നും അവരുടെ സഭകളോടു ചേർത്തിട്ടുള്ളവരിൽ 75 ശതമാനവും ക്രിസ്ത്യാനികളെ തന്നെയാണെന്നും ഇതവരുടെ പ്രവർത്തനത്തിലുണ്ടായിരുന്നതുംഇനിയും ആവർത്തിച്ചുകൂടാത്തതുമായ കളങ്കമാണെന്നും International Review of Missions. എന്ന സുപ്രസിദ്ധമായ മാസികയിലെ ഒരു ലേഖനത്തിൽ കാണുന്നു. പുറജാതിലോകം ഇന്നും സുശക്തമായി നിലകൊള്ളുമ്പോൾ അവരെ വിസ്മരിച്ചിട്ടു ക്രിസ്ത്യാനികളെ ക്രിസ്ത്യാനികളാക്കുന്ന ശ്രമം ഒട്ടുംതന്നെ ആദരണീയമല്ലായെന്നു ക്രൈസ്തവലോകം മനസ്സിലാക്കിവരികയാണു്. ഈ പാഠം റോമ്മാസഭയും പഠിച്ചെങ്കിൽ കൊള്ളാമായിരുന്നു.

## സുറിയാനിസഭയിൽ മാത്രമോ കുഴപ്പങ്ങൾ?

സുറിയാനിസഭയിലെ കുഴപ്പങ്ങളെപ്പററി സഭയെ ദൂഷണം ചെയ്യുന്നവരിൽ നിന്നു അനുദിനം കേട്ടുകൊണ്ടിരിക്കയാണല്ലോ. സഭ ശുദ്ധീകരിക്കപ്പെടേണ്ടതാണു്. അതേപ്പററി ആക്കും സംശയവുമില്ല. എന്നാൽ ദുരുദ്ദേശത്തോടു കൂടി സഭയെ അപലപിക്കുന്നവരോടു മറുപടിപറയാതെയിരിക്കാൻ നിവൃത്തിയില്ല.

സഭയുടെ മഹിമകളെപ്പററിയും അന്യസഭകളുടെ ദോഷങ്ങളെപ്പററിയും ഇപ്പോൾ അധികം കേൾക്കുന്നതു് റീത്തു പ്രസ്ഥാനികളിൽ നിന്നാണു്. റോമ്മാസഭയിലും ഭീമമായ കുഴപ്പങ്ങൾ ഉണ്ടെന്നുള്ളതു് സഭാചരിത്രം പഠിച്ചിട്ടുള്ളവർക്കൊക്കെ അറിയാവുന്നതാണു്. ഇപ്പോളും കുഴപ്പങ്ങൾ അടിക്കടി ഉണ്ടായിക്കൊണ്ടുമാണിരിക്കുന്നതു്. ഇററലിയിൽ ഇപ്പോൾ വർദ്ധമാനമായിരിക്കുന്ന കമ്മ്യൂണിസംതന്നെ ഇതിനൊരുത്തമ ദൃഷ്ടാന്തമാണു് ഇററലിയിലെ കഴിഞ്ഞ തിരഞ്ഞെടുപ്പു കാലത്തു റോമ്മാസഭ കമ്മ്യൂണിസ്റ്റുകാർക്കെതിരായി ചെയ്ത പ്രചരണവേലയുടെ ശക്തി അവരുടെ ശക്തിയെ നല്ലതുപോലെ ദ്യോതിപ്പിക്കുന്നുണ്ടു്. തിരഞ്ഞെടുപ്പിനു കുറെ മുമ്പു് മാർപ്പാപ്പാതിരുമനസ്സുകൊണ്ടു കമ്മ്യൂണിസ്റ്റുകാർക്കെതിരായി പ്രക്ഷേപണം ചെയ്ത ഒരു പ്രസംഗത്തിൽ പറഞ്ഞതു് "എന്നോടനുകൂലിക്കാത്തവൻ എൻെറ പ്രതികൂലിയാണു്" എന്നത്രെ. അത്രമേൽ ആശങ്കയാണു കമ്മ്യൂണിസത്തേപ്പററി ഉണ്ടായിരുന്നതു്.

സഭയ്ക്കകത്തെ പ്രവർത്തകന്മാരിൽ തന്നെ ആക്ഷേപാർഹങ്ങളായ നടപടിക്രമങ്ങൾ ഉള്ളതായി പത്രങ്ങളിൽ കാണുന്നുണ്ടു്. മാ. സിപ്പിക്കോ എന്ന വത്തിക്കാനിലെ ഒരുന്നത ഉദ്യോഗസ്ഥൻ മേലുദ്യോഗസ്ഥന്മാരുടെ കള്ളഒപ്പിട്ടു പണമുണ്ടാക്കിയതായി റിപ്പോർട്ടു ചെയ്യപ്പെട്ടിരിക്കുന്നു. ഈ ക്രമക്കേടിനെപ്പററിഅന്വേഷണം നടന്നുകൊണ്ടിരിക്കുമ്പോൾ സ്ഥലം വിടരുതെന്നുള്ള ആജ്ഞ അദ്ദേഹത്തിനുണ്ടായിരുന്നെങ്കിലും അതിനെതിരായി സ്ഥലംവിട്ടു. പോലീസ്സുകാർ അദ്ദേഹത്തെ അറസ്റ്റുചെയ്യുകയും പൌരോഹിത്യ സ്ഥാനത്തുനിന്നും സ്ഥാനഭ്രംശം ചെയ്യുകയും, ജയിൽ ശിക്ഷ വിധിക്കപ്പെടുകയും ചെയ്തു. ഈ അടുത്ത കാലത്തുണ്ടായ വേറൊരു സംഭവം മാ. ഗ്രിഡററി എന്നു പറയപ്പെടുന്ന, വത്തിക്കാനിലെ വസ്തുവകകളുടെ ഭരണ

# പഞ്ചോദ്യാനങ്ങൾ.

(എം. സി. കുറിയാക്കോസ് റമ്പാൻ)

ഏദൻതോട്ടം, ആഹാബിൻതോട്ടം, ഗത്സീമോൻതോട്ടം, കബർതോട്ടം, സ്വർഗ്ഗതോട്ടം എന്നിങ്ങനെ അഞ്ചു തോട്ടങ്ങളെപ്പററി വി.വേദത്തിൽ പ്രസ്താവമുണ്ട്.

ഏദൻ! അതു് ആദ്യമാതാപിതാക്കന്മാരുടെ ആദ്യവാസസ്ഥലമായിരുന്നുവല്ലൊ. ദൈവംതന്നെ സൃഷ്ടിച്ച ആ തോട്ടം എത്ര ആനന്ദസമ്പൂർണ്ണമായിരുന്നു. ഓരോ ദിവസവും സൃഷ്ടിച്ച സൃഷ്ടിയെ സൂക്ഷിച്ചുനോക്കി നല്ലതു് എന്നു കണ്ടശേഷം മാത്രം അടുത്ത പടിയിലേക്കു കടന്ന ആ സ്രഷ്ടാവു് ഏദനെയും സൃഷ്ടിച്ചു. അതും നല്ലതു് എന്നു കണ്ടശേഷമത്രെ മനുഷ്യനെ അതിൽ പാർപ്പിച്ചതു്. കണ്ണിനും വായിക്കും കൊള്ളാവുന്ന പലവിധ സസ്യങ്ങളും വൃക്ഷങ്ങളും അതിൽ ഉണ്ടായിരുന്നു. തോട്ടത്തെ നനയ്ക്കുവാൻ തക്കവണ്ണം ഒരു നദിയും അതിൽ കൂടി ഒഴുകിക്കൊണ്ടിരുന്നു. കാടുകളിലെ മൃഗങ്ങളെപ്പോലെ തീററി തിരഞ്ഞു നടക്കുമാറു ദൈവം മനുഷ്യനെ തള്ളിവിടുകയല്ല ചെയ്തതു്. എന്നാലോ അവനു വേണ്ടിയ സകലവും പിതൃവാത്സല്യത്തോടെ കരുതി. നിത്യവൃത്തിയുടെ അനിശ്ചിതാഭയം കൂടാതെ സന്തോഷസമാധാനസംതൃപ്തിയിൽ ജീവിക്കുന്നതിനുള്ള വസതിയായി ഭൂമിയെ മനുഷ്യനു ദൈവം ഉദ്ദേശിച്ചു. ഇവ ധാരാളം മതിയായിരുന്നു എന്നു തോന്നിപ്പോയേക്കാം. എന്നാൽ ജീവതരു എന്നൊരു വൃക്ഷവും അതിൽ ഉണ്ടായിരുന്നു. മനുഷ്യനു ജീവൻ ഇല്ലായിരുന്നു എന്നോ? അങ്ങനെയല്ല. മററു ജീവികൾക്കുണ്ടായിരുന്ന തറിജീവൻ—അതിനെ കവിഞ്ഞ ജീവൻ—അവനുണ്ടായിരുന്നു. ജ്ഞാനം, ബലം, സൗന്ദര്യം, ആനന്ദം എന്നിവയൊക്കെയിലും ആ ജീവൻ മൃഗങ്ങളുടേതിനെ കവിഞ്ഞതുതന്നെയാണു് എന്നതിനു നാം അനുഭവസ്ഥരല്ലയോ? എന്നാൽ സമൃദ്ധനായ സർവ്വശക്തൻ ഇതുകൊണ്ടു സംതൃപ്തിയിൽ ഇരുന്നില്ല. എന്നാലോ, സൃഷ്ടിയിൽ മകുടമായ മനുഷ്യൻ ദിവ്യാത്മീയ ജീവിതത്തിനു മാലാകമാരെപ്പോലെ ഭാഗഭാക്കാകണമെന്നായിരുന്നു അവിടുത്തെ തിരുവിഷ്ടം. അതിനാകട്ടെ ഒരു വ്യവസ്ഥ ഉണ്ടായിരുന്നു. വി

---

കർത്താവു്, സഭയുടെ ആവശ്യത്തിനെന്നുള്ള ഭാവേന സ്വന്തകാര്യത്തിനു് അവിടുത്തെ ഒരു വലിയ കച്ചവടക്കാരനോടു ഭീമമായ ഒരു തുക കടംവാങ്ങിച്ചു. ഈ കള്ളം കണ്ടുപിടിക്കയും തക്ക ശിക്ഷ കൊടുക്കുകയും ചെയ്തു. ഒരു വലിയ സഭയുടെ ഉന്നതസ്ഥാനങ്ങളിൽ ഇരിക്കുന്നവർ ഇത്ര നാണരീതിയിലുള്ള പ്രവൃത്തികൾക്കു വിധേയരാകുന്നുവെന്നുള്ളതു് സാധാരണക്കാർക്കുപോലും ചിന്തിക്കാവുന്നതല്ല. ഈ രണ്ടു സംഭവങ്ങളും Church Times, London April 2-48 ലെ ലക്കത്തിൽ റിപ്പോർട്ടുചെയ്യപ്പെട്ടിട്ടുണ്ടു്. കുററം ആർക്കും എവിടെയും ഉണ്ടാകാവുന്നതാണു്; എന്നാൽ കണ്ണാടിവീടുകളിൽ താമസിക്കുന്നവർ ഇതരന്മാരെ കല്ലെറിയരുതെന്നു മാത്രമേയുള്ളു. ഭീമമായ ജോലി ഈ ഭാരതത്തിലും ലോകത്തിലും ക്രിസ്ത്യാനികൾക്കു നിർവഹിക്കാനുള്ളപ്പോൾ താണതരി പ്രചരണത്തിനു് തുനിയുന്നതു ഭോഷത്വവും ക്രിസ്തുവിന്റെ ആത്മാവിനു ചേർന്നതുമല്ലായെന്നു ധരിച്ചിരിക്കേണ്ടതാണു്.

വേകതരു എന്ന വൃക്ഷത്തിൽനിന്നു് അവൻ ഭക്ഷിക്കരുതു് എന്നതായിരുന്ന ആ വ്യവസ്ഥ. അവൻ ദൈവകല്പനയ്ക്കു വിധേയനായി സ്വയ നിയന്ത്രണം ചെയ്യണം: മരണതത്തിലേക്കു നയിക്കുന്ന തോന്ന്യാസങ്ങൾക്കു വിധേയനായി ജീവിച്ചാൽ പോരാ. എന്നാൽ ആദാമും ഹവ്വായും രണ്ടാമത്തെ രീതിയത്രെ സ്വീകരിച്ചതു്. ദൈവകല്പനയെ അവഗണിച്ചു വിവേകതരുവിൻെറ ഫലം—മരണകരമായ ആ പഴം—അവർ തിന്നു. തന്മൂലം സൗഭാഗ്യസമ്പൂർണ്ണമായ ഏദനിൽനിന്നു മുള്ളു നിറഞ്ഞ ഭൂമിയിലേക്കു്—നിത്യവൃത്തിക്കായി വിയപ്പോടെ അദ്ധ്വാനിക്കുവാൻ-അവർ പോകേണ്ടിവന്നു. അവരുടെ ധിക്കാരപ്രവൃത്തിയുടെ ഫലം ഇന്നും ലോകം അനുഭവിക്കുന്നു.

മനുഷ്യനു് ഏദൻ നഷ്ടപ്പെട്ടു. അനന്തരഫലം എന്തു്? ഇസ്രായേൽ രാജാവായ ആഹാബിനു ശമറിയായിൽ രാജോചിതമായ അലങ്കാരങ്ങളോടും ഉപകരണങ്ങളോടും ഉദ്യാനങ്ങളോടുംകൂടിയ ഒരു കൊട്ടാരം ഉണ്ടായിരുന്നു. ജെസറീൽ എന്ന പട്ടണത്തിലും അവൻ ഒരു കൊട്ടാരം പണിതു. അതിനു തക്കതായ ഒരു ഉദ്യാനം സജ്ജീകരിക്കുവാൻ അവൻ ആഗ്രഹിച്ചു. എന്നാൽ സ്ഥലമില്ലാതെ അവൻ വിഷമിച്ചു. ആ കൊട്ടാരത്തിനടുത്തു നാബോത്തു് എന്നൊരു സാധു മനുഷ്യനു് അവൻെറ പിതൃസ്വത്തായ ഒരു മുന്തിരിത്തോട്ടം ഉണ്ടായിരുന്നു. അതു വാങ്ങി ഉദ്യാനമാക്കണമെന്നു് അവൻ കാംക്ഷിച്ചു. എന്നാൽ അതു് അവൻെറ പിതൃസ്വത്താകയാൽ വിൽക്കുകയില്ല എന്നു് അവൻ ശഠിച്ചു. ഒരു പ്രജയുടെ പ്രസ്തുത ധിക്കാരം രാജാവിനു വിഷമമായി. മനശ്ചാഞ്ചല്യംമൂലം അവനു ഭക്ഷണംപോലും വേണ്ടാ എന്നായി. എന്നാൽ അവൻെറ രാജ്ഞി—ദുഷ്ടയായ ഇസബേൽ—പാവനനായ ഏലിയാ പ്രവാചകനെ കൊല്ലുവാൻ ആലോചന ചെയ്ത ഇസബേൽ—സാധുവായ നാബോത്തിൽ രാജദൂഷണാപരാധം ആരോപിച്ചു് അവനെ കൊല്ലിച്ചു് അവൻെറ മുന്തിരിത്തോട്ടം രാജാവിനു കരസ്ഥമാക്കിക്കൊടുത്തു. അനുഭവം എന്തു്? സമാധാനം, സമൃദ്ധി, സൽക്രമം, വിശ്വസ്തത, ദൈവഭയം, അനുസരണം, പരോപകാരം, സംതുഷ്ടി മുതലായ പുണ്യങ്ങളുടെ സ്ഥാനത്തു കലഹം, ഞെരുക്കം, ക്രമക്കേടു്, അവിശ്വസ്തത, ദൈവചിന്താരാഹിത്യം, ധിക്കാരം, കൊലപാതകം, അത്യാഗ്രഹം എന്നിവ ആരോഹണം ചെയ്തു. ബലവാൻ ബലഹീനനെ മർദ്ദിച്ചു. ആഹാബിൻെറയും നാബോത്തിൻെറയും കഥ ഇന്നേയോളമുള്ള സാധാരണ മനുഷ്യസമ്പ്രദായത്തിനു് ഒരു ഉപമയാണു്. ഏദൻ വിട്ട മനുഷ്യൻ ഇപ്പോൾ നാബോത്തിൻെറ തോട്ടത്തിൽ അല്ലയോ ജീവിക്കുന്നതു്? അവിടെ ജീവിച്ചാൽ പോരാ: അവിടെ സമാധാനം കൈവരികയില്ല.

ആഹാബിൻെറ തോട്ടത്തിൽനിന്നു രക്ഷപെട്ടു് സമാധാനം ആസ്വദിക്കുന്നതിനുള്ള മാർഗ്ഗം എന്താണു്? ഗത്സിമോൻ തോട്ടത്തിലേക്കു പ്രവേശിക്കുക. അവിടെ എന്താണു കാണുന്നതു്? യേശു മനോവ്യഥ അനുഭവിക്കുന്നു: രക്തം വിയർക്കുന്നു.

ഗത്സമനാൻ തോട്ടത്തിൽ പോയ്—
അയ്യോ കവിണുവീണു പ്രാർത്ഥിക്കുന്നു.
കഴിയുമെങ്കിൽ ഈ പാനപാത്രം
അപ്പാ, എങ്കൽനിന്നു നീങ്ങിപ്പോണം.
എൻെറ ഇഷ്ടം നടക്കേണ്ട
അപ്പാ, നിൻെറ ഇഷ്ടം നടക്കട്ടെ.

ആ കാഴ്ച കാണുക. ആ നിലവിളി കേൾക്കുക. ആ വ്യഥ എത്രയോ ആഴമായിരുന്നു. അതിനു കാരണം എന്തു്? സ്വർഗ്ഗസ്ഥനായ പിതാവു മനോഹരമായി സൃഷ്ടിച്ച ലോകത്തെ വഷളാക്കി അതിൽ പെരുകി അതിനെ നിറച്ച മനുഷ്യവർഗ്ഗത്തിൻെറ ദുഷ്ടത—നാമോരോരുത്തരുടെയും ദുഷ്ടത—ആയിരുന്നു ആ മനോദുഃഖത്തിൻെറ കാരണം. ഗോഗുൽത്തായിലെ വേദന ശാരീരികമായിരുന്നു. ഗത്സിമോനിലെ വേ

ദന മാനസികമായിരുന്നു. മനുഷ്യവൎഗ്ഗത്തെ പാപത്തിൽനിന്നും രക്ഷിപ്പാൻ മാൎഗ്ഗം ഒന്നേയുള്ളു എന്നു പിതാവാം ദൈവം കണ്ടു: വാത്സല്യഭാജനമായഏകപുത്രന്റെ മരണംതന്നെ. ഗത്ത്സീമോനിലെയും ഗോല്ഗോത്തായിലെയും സംഭവങ്ങൾ എത്രയോ പേരെ മാനസാന്തരപ്പെടുത്തിയിട്ടുണ്ടു്. ആഹാബിന്റെ തോട്ടത്തിൽനിന്നു വിടുവിച്ചിട്ടുണ്ടു്. അന്യായത്തിൽനിന്നു നീതിയിലേക്കു തിരിച്ചിട്ടുണ്ടു്. അങ്ങനെ ഒന്നാം ഉദ്യാനത്തിലെ ധിക്കാരത്തിനും, രണ്ടാം ഉദ്യാനത്തിലെ അത്യാഗ്രഹത്തിനും പരിഹാരം മൂന്നാം ഉദ്യാനത്തിലെ അനുസരണം മൂലം ഉളവായി.

ഗത്ത്സീമോൻ മനുഷ്യനെ അനുതാപത്തിലേക്കു തിരിക്കുന്ന ഒരു ഉദ്യാനമത്രെ. ആകയാൽ എന്നാളും അവിടെ താമസിക്കാമോ? പാടില്ല. കണ്ണുനീരോടെ വിതയ്ക്കുന്നവൻ ആൎപ്പോടെ കൊയ്യും. വ്യഥ നിറഞ്ഞ ഗത്ത്സീമോനിൽനിന്ന്—മൂന്നാംദിനം—ആനന്ദംനിറഞ്ഞ ഒരു തോട്ടത്തിലേക്കു നാം കടക്കുന്നു. അതാണു നമ്മുടെ കൎത്താവിന്റെ കബർതോട്ടം. അതു് അരിമഥ്യാക്കാരനായ യൗസേപ്പിന്റെ തോട്ടമായിരുന്നു. അവിടെ ഒരു പാറയിൽ ഒരു കബർമുറി സ്വന്ത അടക്കത്തിനായി അവൻ തയ്യാറാക്കിയിട്ടിരുന്നു. ഗത്ത്സീമോനിൽനിന്നു ഗോല്ഗോത്തായിലേക്കു പോയ യേശുവിന്റെ മൃതശരീരം ആ കബറിൽ അടക്കപ്പെട്ടു. മൂന്നാം ദിവസം ഞായറാഴ്ച പ്രഭാതത്തിൽ കബർ പാഴായി കാണപ്പെട്ടു. തിരുശരീരത്തിൽ സുഗന്ധവൎഗ്ഗങ്ങൾ ഇടുന്നതിനായി ഞായറാഴ്ച രാവിലെ ഒരു സ്ത്രീ—മഗ്ദലനമറിയം—അവിടെ ചെന്നു. ശരീരം കബറിൽ കാണായ്കയാൽ അവൾ കരഞ്ഞു. സ്ത്രീയെ, നീ എന്തിനു കരയുന്നു എന്നൊരു ശബ്ദം അവൾ കേട്ടു. ആ ചോദ്യം ചോദിച്ചതു തോട്ടക്കാരനായിരിക്കും എന്നവൾ നിരൂപിച്ചു. നീ അവനെ എടുത്തുകൊണ്ടു പോയി എങ്കിൽ എവിടെ വച്ചു എന്നു് എന്നോടു പറക; ഞാൻ അവനെ എടുത്തുകൊണ്ടു പൊയ്ക്കൊള്ളാം എന്നു് അവൾ പറഞ്ഞു. എന്നാൽ അപ്പോൾ ആ ആൾ അവളെ പേരുചൊല്ലി മറിയാമേ എന്നു വിളിച്ചു. അതു് അവൾക്കു സുപരിചിതമായ ശബ്ദം ആയിരുന്നു. ആ ആൾ കൎത്താവുതന്നെ എന്നു് അവൾ ഗ്രഹിച്ചു. അദ്ദേഹം ഉയിൎത്തെഴുന്നേറ്റു എന്ന വസ്തുത ആ പ്രശാന്ത സുപ്രഭാതത്തിൽ അദ്ദേഹം ആദ്യമായി അവൾക്കു വെളിപ്പെടുത്തി. അവൾ ദിവ്യാനന്ദം കൊണ്ടു നിറഞ്ഞു. ഗത്ത്സീമോൻ തോട്ടവും കബർതോട്ടവും തമ്മിൽ എത്ര വ്യത്യാസമുണ്ടു്. ഗത്ത്സീമോൻ, രക്തം വിയൎപ്പിച്ചു: കബറിന്നുദ്യാനം രക്തം തണുപ്പിച്ചു. ഒന്നിൽ അന്ധകാരം: മററതിൽ പ്രകാശം. ഒന്നിൽ നെടുവിൎപ്പ്: മററതിൽ പരമാനന്ദം! എന്നാൽ യേശു അധികസമയം അവിടെ നിന്നില്ല. ആകയാൽ ആ പരമാനന്ദം താൽക്കാലികം മാത്രമായിരുന്നു. നിത്യാനന്ദമാണല്ലോ നമുക്കു വേണ്ടിയതു്. അതിനു് എന്തു ചെയ്യണം?

നിത്യാനന്ദം അനുഭവിക്കുവാൻ എന്തു ചെയ്യണം? നിത്യമായിയേശുവിനോടുകൂടെ വസിക്കണം. ആയതിന്നു് യേശു ആയിരിക്കുന്ന ഉദ്യാനത്തിലേക്കു കടന്നുചെല്ലണം. അതത്രെ സ്വൎഗ്ഗതോട്ടം. ആ തോട്ടം ആദ്യ ഏദനോടു സാമ്യമില്ലാത്തതല്ല. പുതിയ യറുശലേം എന്നത്രെ ആ തോട്ടത്തിന്റെ പേരു്. പളുങ്കുപോലെ ശുഭ്രമായ ഒരു നദി അതിൽകൂടെ ഒഴുകുന്നു. നദിയുടെ ഇക്കരെയും അക്കരെയും ജീവവൃക്ഷമുണ്ടു്. അതു മാസംതോറും ഓരോവിധ ഫലം കായ്ക്കും. ആ വൃക്ഷത്തിന്റെ ഇല ജാതികളുടെ രോഗശാന്തിക്കു് ഉതകുന്നു. ആകയാൽ ആദ്യ ഉദ്യാനം തീൎത്തില്ലാതായിട്ടില്ല. അതിന്റെ ആത്മീയാനുഭവങ്ങൾ നമുക്കായി ശേഷിച്ചു നിൽക്കുന്നു. അതു വിശ്വസ്ത വിശ്വാസികൾക്കുള്ള ഓഹരിയത്രെ. നാം ആദ്യ ഏദൻ നഷ്ടപ്പെടുത്തി, അതു വിട്ടിറങ്ങി ആഹാബിന്റെ തോട്ടത്തിൽ കയറി പാൎക്കയാണെങ്കിലുംഅതു സ്ഥിരവാസതിയാക്കാതെ ഗത്ത്സീ

# മാർ ദിവന്നാസ്യോസ് ആറാമൻ തിരുമനസ്സിലെ മർദ്ദീൻ യാത്ര

## ഒരു സഹയാത്രക്കാരൻെറ ഡയറിയിൽനിന്നും.

(ദിവ്യശ്രീ ഏവരത്തുകിഴക്കതിൽ ദാനിയേൽ കത്തനാർ, ഡി. ഡി. ചെപ്ലാട്ട്)

(തുടർച്ച)

കുർക്കുമെദയറാ—തിരുമനസ്സുകൊണ്ടു കർക്കടകം 19-ാംതീയതി രാവിലെ ദയറായിലെ തോട്ടം കാണാൻ പോയി. ഈ തോട്ടത്തിൻെറ മുകളിൽ കിഴക്കുവശം ഒരു ഉറവയുണ്ടു. ഈ ഉറവ കല്ലുകെട്ടി സൂക്ഷിച്ചു് ഇതിൽനിന്നും ഒരു തോടുവെട്ടി വെള്ളം തോട്ടം നനയ്ക്കാൻ ഉപയോഗിക്കുന്നു. ഈ തോട്ടത്തിൽ അത്തി, സൈത്തു്, മാതളനാരകം, മത്ത, വെള്ളരി, സാവാള സിഗററിനുള്ള പുകയില ഇവയെല്ലാം കൃഷിയുണ്ടു്. തോട്ടത്തിൽ തെക്കുകിഴക്കായി വേറൊരു ഉറവയും ഉണ്ടു്. ആ ഉറവയുടെ സമീപം മൂന്നു നാലു കൽതൊട്ടികൾ ഉണ്ടു്. ഈ തൊട്ടികളിൽനിന്നും ആടുകൾ വെള്ളം കുടിക്കുന്നു. ദയറായും തോട്ടവും കണ്ടാനന്ദിപ്പാൻ പട്ടണത്തിൽനിന്നും മുസൽമാന്മാർ വരുന്നുണ്ടു്. അവർക്കു ഭക്ഷണവും താമസസൌകര്യങ്ങളും കൊടുത്തു് ആദരവായി ഉപചരിക്കുന്നു.

പിറേറദിവസം ഞായറാഴ്ച സന്ധ്യയോടു കൂടി പട്ടണത്തിലുള്ള പള്ളിയിൽനിന്നും പാത്രിയർക്കീസുബാവാ തിരുമേനി ദയറായിലേക്കു് എഴുന്നെള്ളി. ബാവായെ എതിരേൽക്കാൻ തിരുമേനി താഴെ ഇറങ്ങി. റമ്പാന്മാരും, അ

---

മോനിലേക്കു കടന്നുചെന്നു യേശുവിനോടുകൂടെ കാത്തിരുന്നാൽ നമ്മുടെ കബർ രണ്ടാമത്തെ ഏദനായ സ്വർഗ്ഗീയോദ്യാനത്തിലേക്കുള്ള പ്രവേശനവാതിൽ ആയിരിക്കുന്നതത്രെ.

ആദ്യതോട്ടം മനുഷ്യൻെറ ഉപയോഗത്തിനുമാത്രം നിർമ്മിക്കപ്പെട്ടതല്ലായിരുന്നു. ദൈവവും അതിൽ സഞ്ചരിച്ചുവന്നു. ദിവസവും വെയിലാറുമ്പോൾ അതിൽകൂടി നടന്നു് സൃഷ്ടിമകുടമായ മനുഷ്യനോടു സംഭാഷിക്കുക അവിടുത്തേക്കു സന്തോഷമായിരുന്നു. സ്വർഗ്ഗീയ യരുശലേമായ പുതിയ തോട്ടത്തിലാകട്ടെ വെയിലാറുമ്പോൾ മാത്രമല്ല, എല്ലായ്പ്പോഴും അവിടുന്നു സന്നിഹിതനായിരിക്കും. അവിടുത്തെ പ്രമോദം സൃഷ്ടികളായ മനുഷ്യമക്കളോടുംകൂടെ ആയിരിക്കും. അവിടെ നമുക്കു വിശക്കുകയില്ല, ദാഹിക്കുകയില്ല, വെയിലും യാതൊരു ചൂടും നമ്മുടെ മേൽ തട്ടുകയില്ല. അവിടെ മാലാഖമാരോടും വെള്ളനിലയങ്കിധരിച്ച പരിശുദ്ധന്മാരോടുംകൂടെ നിത്യസൌഭാഗ്യം നമുക്കു് അനുഭവിക്കാം. ഈ സൌഭാഗ്യത്തിനു നാം അന്യരായിത്തീരരുതു്. അവകാശികളായി ഭവിക്കണം.

"കർത്താവെ, സമാധാനത്തിൻെറ മനുഷ്യർക്കുള്ള ഭാഗ്യകരമായ അവസാനത്തിനു ഞങ്ങളെ യോഗ്യരാക്കുകയും, ദുഃഖങ്ങളും ദുരിതങ്ങളും നെടുവീർപ്പുകളും അകന്ന മാലാകമാർക്കടുത്ത ജീവിതത്തിനു ഞങ്ങളെയും ഞങ്ങളുടെ വാങ്ങിപ്പോയവരെയും അടുപ്പിക്കുകയും ചെയ്യണമെ".

ച്ചന്മാരും, കുട്ടികളും കുറെ അകലംവരെ പോയി എതിരേററു. ശുശ്രൂഷക്കുപ്പായം ധരിച്ച കുട്ടികൾ മറുബാസായും ധൂപക്കുററിയും വീശി ഗീതം ചൊല്ലിയാണ ബാവായെ എതിരേററു കൊണ്ടു വന്നതു്. ബാവാ കുതിരപ്പുറത്താണ് എഴുന്നെള്ളത്തു്. രണ്ടു ശിപായികളും ഒരു സെക്രട്ടറിയും റമ്പാന്മാരും കൂടെ ഉണ്ടായിരുന്നു. സന്ധ്യനമസ്കാരം കഴിഞ്ഞു ബാവാ മുകളിൽ കയറി. എല്ലാവരും കൈമുത്തി പിരിഞ്ഞു.

ദയറായിൽ ഇരുന്നൂറു് ആടുകളോളമുണ്ടു്. ധാരാളം കഴുതകളും ഉണ്ടു്. നാലുകെട്ടിനകത്തുള്ള രണ്ടു കിണറുകളിൽനിന്നുമാണ ദയറായിൽ വെള്ളം കുടിക്കുന്നതു്. ദയറായ്ക്കു് അൻപതിൽ കുറയാതെ മുറികൾ ഉണ്ടു്. ദയറായുടെ പടിവാതുക്കൽ എപ്പോഴും ഒരു ശിപായി കാവലുണ്ടു്. പട്ടണത്തിൽനിന്നും സാമാനങ്ങൾ ദയറായിലേക്കു കൊണ്ടുവരുന്നതു കഴുതപ്പുറത്താണു്. ഇവിടുത്തെ പ്രധാന പള്ളിക്കു മാർ ഏലിയായുടെ ദയറാപള്ളി എന്നാണ പറയുന്നതു്. അതിന്റെ തെക്കുവശത്താണ ബാവാമാരെ അടക്കുന്നതു്. മാർ അബ്ദൽമിശിഹാ ബാവായെ അടക്കിയിരിക്കുന്നതും ഇവിടെയാണു്. കുർക്കുമ ദയറായുടെ കിഴക്കുവശം മലമുകളിൽ യാക്കോബിന്റെ ദയറായുണ്ടു്. വടക്കു വശം മലമുകളിൽ കന്യാസ്ത്രീ അമ്മയുടെ ദയറാ എന്നു പറയും; ഇതിൽ രണ്ടിലും ഈഹീദായക്കാരായ റമ്പാന്മാർ താമസിക്കുന്നു. അവിടെയും ചില ചില്ലറ കൃഷികൾ ഉണ്ടു്. കുർക്കുമ ദയറായിൽ രണ്ടു വലിയ സൂത്രപ്രെസ്സുണ്ടു്. സുറിയാനിയും അറബിയുമാണു് അച്ചടി. അച്ചടിക്കുന്നതിനുള്ള സകല സാമാനങ്ങളും അക്ഷരം വാക്കുന്ന മിഷ്യനും ബയൻഡും എല്ലാം ഉണ്ടു്. ഇതിലെ ജോലിക്കാർ റമ്പാന്മാരും അനാഥക്കുട്ടികളുമാണു്. തുർക്കീഗവർമ്മെന്റു വിരോധിച്ചിരിക്കയാൽ ഇപ്പോൾ അച്ചടിയില്ല. എങ്കിലും ഒളിച്ചു ചില അച്ചടി നടത്തും. ബാവാ മൂന്നു നേരവും പ്രാത്ഥനയ്ക്കു പള്ളിയിൽ ഇറങ്ങുന്നുണ്ടു്. അപ്പോഴൊക്കെ അംശവടി കൊണ്ടു പോകും. തിരുമേനിയും അച്ചന്മാരും ബാവായോടുകൂടി പള്ളിയിൽ പോകും. ലോഹ്യമായി ഇവരോടു പെരുമാറുന്നുണ്ടു്.

മദ്ബഹായിൽ വടക്കുവശം തെക്കോട്ടു ദർശനമായി ഒരു വലിയ പീഠംപോലെ ഒരു കസേര കിടപ്പുണ്ടു്. അതിലാണ ബാവാ പള്ളിയിൽവന്നാൽ ഇരിക്കുന്നതു്. കർക്കടകം 22-ാംതീയതി ഉച്ചതിരിഞ്ഞു ബാവാ ദീവന്നാസ്യോസു തിരുമേനിയെ വിളിച്ചു വല്ലതും പറയാനുണ്ടോ എന്നു ചോദിച്ചു. സഭ ഭിന്നിച്ചു പോകാതെ മേലാൽ ന്യായമായി എല്ലാം നടന്നുപോകണം എന്നു മാത്രമെ പറയാനുള്ളു എന്നു മറുപടി പറഞ്ഞു. മുടക്കു തീർക്കാമെന്നു ബാവാ സമ്മതിച്ചു. ഊർശ്ലേംകാരൻ* യോഹന്നാൻ (ഹന്നാ) റമ്പാച്ചനാണു് ബാവായുടെ കാര്യാലോചനക്കാരൻ. അദ്ദേഹത്തെ തഹലൂപ്പാ എന്നു പറയുന്നു. അദ്ദേഹത്തിനു് 35 വയസ്സിൽ കൂടുതൽ പ്രായമില്ല. ബാവായുടെ റൈട്ടർ ജ്യേഷ്ഠപുത്രനായ സ്കറിയായാണു്. തുർക്കിഗവർമ്മെന്റിൽ ഒരു കമ്മററിമെംമ്പർ സ്ഥാനം സ്വീകരിച്ചതിനു ബാവായ്ക്കു് അൻപതു പവൻ ശമ്പളം ലഭിക്കുന്നുണ്ടു്.

തുർക്കിദേശത്തു പിഞ്ഞാണം എന്നൊരു വക കാണാനില്ല. എല്ലാം ചെമ്പുകിണ്ണൻ ഈയം പൂശിയതാണു്. ബാവായ്ക്കും ഇതുതന്നെയാണു്. കുർക്കുമദയറാ സ്ഥാപിച്ച മാർ ഹനനിയായുടെയും, മാർ ഏലിയായുടെയും പാത്രിയർക്കീസന്മാരുടെയും ഇങ്ങനെ മൂന്നു കബർ മദ്ബഹായിലും, മെത്രാന്മാരുടെ നാലു കബർ ഹൈക്കലായിലും, വെളിക്കു പള്ളിയുടെ മുൻവശത്തു വരാന്തയിൽ വടക്കുവശത്തു നിലത്തു് ദയറാക്കാരുടെ ഒരു കബറും ഉണ്ടു്. ഇവിടെ എല്ലായിടത്തും എല്ലാ ശനിയാഴ്ച വൈകിട്ടും ധൂപം വയ്ക്കും. കർക്കടകം 27-ാംതീയതി ഞായറാഴ്ച പാത്രിയർക്കീസുബാവാ കുർബാനചൊ

* ഇദ്ദേഹമാണു് ഇപ്പോഴത്തെ മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ തിരുമേനി.

ല്ലി. കുർബാനയുടെ ഇടയ്ക്കു് ഗീവറുഗീസ് എന്നും ഏലിയാസ് എന്നും രണ്ടുദയറായക്കാർക്കു ശെമ്മാശ്ശുപട്ടവും, ദാവീദ്, കുറിയാക്കോസ് എന്ന രണ്ടു അനാഥക്കുട്ടികൾക്കു് അഞ്ചുപട്ടവും കൊടുത്തു. പട്ടം ഏൽക്കുന്നവർ അവരുടെ പേരെഴുതി കുരിശടയാളം ഒപ്പിടുന്നതു് മലയാളത്തു സാധാരണ പട്ടംകൊട പുസ്തകത്തിലാണല്ലൊ. ഇവിടെ വേറൊരു കടലാസിലാണു് ചെയ്യേണ്ടതു്. മുടിവെട്ടിഇട്ടതും ഒരു കടലാസിൽ ഒന്നായിട്ടാണു കണ്ടതു്. പാത്രിയർക്കീസുബാവാ ഈ പട്ടം ഏററവർക്കു കുർബാനകൊടുത്തതു് ശെമ്മാശന്മാർക്കു രണ്ടായിട്ടും അഞ്ചുപട്ടക്കാർക്കു് ഒന്നായിട്ടുമാണു്. ഒടുക്കത്തെ റൂശ്മായിക്കു മുമ്പാണു് പ്രസംഗം പറഞ്ഞതു്. ഏഴു റമ്പാന്മാർ കാപ്പയിട്ടു മദുബഹായിൽ ഉണ്ടായിരുന്ന കുർബാനകഴിഞ്ഞു ബാവായും റമ്പാന്മാരും കാപ്പയോടുകൂടിയാണു് മുകളിലേക്കു പോയതു് പട്ടണത്തിൽനിന്നും കുർബാനയിൽ സംബന്ധിപ്പാൻ വന്നിരുന്നവരെല്ലാം മുകളിലേക്കു പോയി.

കർക്കടകം 29-ാംതീയതി പതിനഞ്ചുനോമ്പാരംഭദിവസം ബാവായും ദീവന്നാസ്യോസു തിരുമേനിയും പള്ളിയിൽ ഇറങ്ങി. അച്ചന്മാരും (പൂതക്കുഴി അച്ചനും, ചെറിയമഠത്തിൽ അച്ചനും) വാറുവും യാക്കോബിന്റെ ദയറായിലും യൽദാനാ് ആലോഹോയിലും പോയിരുന്നു. മലയാളത്തുനിന്നും വന്ന മെത്രാൻ (1)ജെർജസിനെയും കൂടെയുള്ളവരെയും സമാധാനത്തോടും സന്തോഷത്തോടുംകൂടി കൈക്കൊള്ളണം എന്നും മററും ഇവിടത്തെ പട്ടാളമേലാവിനു് അങ്കോറായിൽനിന്നും കമാൽ പാഷായുടെ കമ്പി ഇന്നു വന്നതനുസരിച്ചു ടി കമ്പിയും കൊണ്ടു രണ്ടു പട്ടാളക്കാർ മർദീനിൽനിന്നും ഇവിടെ വന്നു ബാവായെയും ദീവന്നാസ്യാസ് തിരുമേനിയെയും കണ്ടു വിവരം പറഞ്ഞുപോയി. പിറേറദിവസം ഗൻതോയിൽ (തോട്ടത്തിൽ) വച്ചു് സന്തോഷമായി സംസാരിക്കാമെന്നു ബാവാ കൽപ്പിച്ചതായി ഒരു റമ്പാൻ വന്നു തിരുമേനിയോടു പറഞ്ഞു. വന്ന ദിവസം ബാവായെകണ്ടു സംസാരിച്ചതല്ലാതെ പിന്നെ സംസാരിപ്പാൻ ബാവാ സൌകര്യം കൊടുക്കാതെയിരിക്കയായിരുന്നു. കമ്പി കണ്ടതുമുതൽ ഭാവം മാറി. അബ്ദല്ലാബാവായുടെകൂടെ മലയാളത്തുവന്ന (2)ഏലിയാസ് റമ്പാനു് ഈ കമ്പിയും ബാവായുടെ ഭാവഭേദവും കുറച്ചു വിഷമമായിട്ടാണു കണ്ടന്നതു്. ബാവായേയും തിരുമേനിയെയും തമ്മിൽ അടുപ്പിക്കാതിരുന്നതു് ഈ റമ്പാനാണു്.

30-ാംതീയതി ബുധനാഴ്ച ഉച്ചമേശകഴിഞ്ഞു ബാവായും തിരുമേനിയും ഗൻതോയിൽ പോയി. കൂടെ റമ്പാന്മാരും ശിപായികളും, അച്ചന്മാരും ഉണ്ടായിരുന്നു. ബാവായും തിരുമേനിയും അടുത്തിരുന്നു സന്തോഷമായി നാട്ടുചെയ്തികൾവളരെ നേരം സംസാരിച്ചു് 4 മണിയോടുകൂടി തിരികെപ്പോന്നു ചിങ്ങമാസം 2-ാംതീയതി ശനിയാഴ്ച മോറാനും തിരുമേനിയും കുർബാനയ്ക്കു പള്ളിയിൽ ഇറങ്ങി. മോറാൻ കുർബാനയ്ക്കും, മൂന്നുനേരം നമസ്കാരത്തിനും മുടിയും, വടിയും, സ്ലീബായും, കുരിശും ഉപയോഗിക്കും. മോറാന്റെ ഡ്രസ് ചുവന്നാലോഹയും, ചുവന്ന ഇടക്കെട്ടും, ചുവന്ന ഒരു പട്ടത്തൊപ്പിയും കറുത്ത ഒരു (3)കോട്ടുപുറമേയുമാണു്. ഞായറാഴ്ചപള്ളിയിൽ കൂടാൻ അകലെനിന്നും നേരത്തെ ആളുകൾ കൂടുന്നുണ്ടു്. പതിവുപോലെ സന്ധ്യനമസ്ക്കാരത്തിനു വലിയ കുരിശു് എടുത്തു. സ്‌ത്താറായ്ക്കു (4)ബെസ്കാദീശേയിൽ പ്രാർത്ഥനയുണ്ടായിരുന്നു. ബെസ്കാദീശേയിൽ ബാവായാണു് ധൂപംവെച്ചതു്.

മൂന്നാംതീയതിഞായറാഴ്ച ബാവാ കുർബ്ബാനയും പ്രസംഗവും നടത്തി. കുർബ്ബാനയ്ക്കു കൂടിയതു് ഒരു റമ്പാനാണു്. മലയാളത്തുനിന്നും

---

(1) നമ്മുടെ തിരുമേനി (2) മാർ യൂലിയോസ് (3) പുറംകുപ്പായം (4) പാത്രിയർക്കീസന്മാരുടെയും മററും കബറിടം.



പൌലൂസ് മാർ അത്താനാസ്യോസ് (കടവിൽ) തിരുമനസ്സ്, കൊണ്ടു്
1876-ൽ മോറാൻ മാർ പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ
യാൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. 1907 തുലാം 20-ാംനു-
കാലം ചെയ്തു ആലുവാ തൃക്കുന്നത്തു സിമ്മനാരിനിൽ
സംസ്കരിക്കപ്പെട്ടിരിക്കുന്നു.

# കാതോലിക്കാ സിംഹാസന സ്ഥാപനം

കായങ്കുളം സെൻറ് ജോർജ്ജ് ആശ്രമത്തിൽ വിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ ഛായാപടം അനാച്ഛാദനംചെയ്തുകൊണ്ടു മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ചെയ്ത

# പ്രസംഗം.

പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെ ഈ ആശ്രമത്തിൽ നിത്യസ്മാരകമായിരിക്കത്തക്കവണ്ണം തിരുമനസ്സിലെ ഛായാപടം അനാച്ഛാദനം ചെയ്യുന്നതിനു നിങ്ങൾ നമ്മോട് ആവശ്യപ്പെട്ടതിൽ നമുക്കു വളരെ സന്തോഷമുണ്ട്. ഈ അവസരത്തിൽ കാതോലിക്കാസ്ഥാപനത്തെപ്പററി സംക്ഷേപമായി നാം ചിന്തിക്കുന്നതു നന്നായിരിക്കും. "നിനക്കു ശുഭമായിരിക്കുവാനും ദീർഘായുസ്സ് ഉണ്ടാകുവാനും നിൻെറ മാതാപിതാക്കന്മാരെ ബഹുമാനിക്കുക" ഇതു ദൈവം നൽകിയിട്ടുള്ള പത്തു കൽപ്പനകളിൽ ഒന്നാണ്. "നിങ്ങൾക്കു അനേകം ഉപദേഷ്ടാക്കന്മാരുണ്ടെങ്കിലും സുവിശേഷം മൂലം ക്രിസ്തുവിൽ നിങ്ങളെ ജനിപ്പിച്ചവൻ ഞാനാകുന്നു" എന്നു വി: പൗലൂസ് ശ്ലീഹാ പറയുന്നു. എല്ലാ ശ്ലീഹന്മാരെയും പരിശുദ്ധന്മാരെയും നാം ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്നു എന്നിരുന്നാലും വി.തോമ്മാശ്ലീഹായോടു നമുക്കു കൂടുതൽ ബന്ധവും കടമയും ഉണ്ട്. അദ്ദേഹമാണു മലങ്കരയുടെ ജനയിതാവ്. ആ പുണ്യവാനെ ഓർക്കേണ്ടതും ആദരിക്കേണ്ടതും അദ്ദേഹത്തിൻെറ ഓർമ്മ നില

---

പത്രോസു പാത്രിയർക്കീസു കൊണ്ടുവന്നിരുന്ന വലിയ കുരിശ് ഇന്നു പള്ളിയിൽ എടുത്തു.

ഇവിടങ്ങളിൽ പരുന്ത്, കാക്ക, കുരികിൽ കോഴി, ആട്, പട്ടി, പൂച്ച, കുതിര, കഴുത, പശു, കാള ഇവകൾ ഉണ്ട്. ഇവ എല്ലാററിൻെറയും ശബ്ദം വ്യത്യാസമായി തോന്നിക്കുന്നു. കൊക്കു കരയുന്നതുപോലെയാണു കാക്ക കരയുന്നതു്. ഈ പക്ഷികൾ പാക്കുന്നതു പാറകളുടെ വിള്ളലുകളിലാണ്. ഇവിടെ ചിതൽ, ചിലന്തി എന്നീ രണ്ടു വർഗ്ഗത്തെ കാണാനില്ല. ഈച്ചയുടെ ഉപദ്രവം കഠിനമാണ്.

ചിങ്ങമാസം 7-ാംതിയതി വ്യാഴാഴ്ച മോറാൻ (ബാവാ) ദിവന്നാസ്യോസ്തിരുമേനിയെ വിളിപ്പിച്ചു. സമാധാനക്കാര്യത്തെപ്പററി രണ്ടു കൂട്ടരും ഗൌരവമായി സംസാരിച്ചു. തിരുമേനി ഉടമ്പടി കൊടുക്കണം; മററു മെത്രാന്മാർ സ്ഥാനത്തിനു യോഗ്യന്മാരെന്നു കണ്ടാൽ മാറി പട്ടവും ഏൾക്കണം എന്നാണു ബാവാ പറഞ്ഞതു്. ഇതു രണ്ടും സാദ്ധ്യമല്ലെന്നു തിരുമേനി തീർത്തുപറഞ്ഞു. 9-ാംതീയതി ശനിയാഴ്ച ബാവായും പരിവാരങ്ങളും മർദ്ദീനിലേക്കു പോയി. തിരുമേനി മൂന്നുനാലുദിവസം കഴിഞ്ഞു പോയാൽ മതിയെന്നു വഴിക്കുവെച്ചു റമ്പാന്മാരോടു ബാവാ കൽപ്പിച്ചയച്ചു.

ദയറായിൽ താമസിക്കുന്ന റമ്പാന്മാരായ തോമസ്, ഏലിയാസ്, യാക്കോബ് മുതലായവർ പറയുന്നതു മാറി പട്ടം ഏൾക്കണ്ടാ, ഉടമ്പടി കൊടുക്കയും വേണ്ടാ, ഇവിടുന്ന് ഒരാംകൂടി മലയാളത്തേക്കു വരാം, അവിടെവന്നു സുന്നഹദോസുകൂടി ഭൂരിപക്ഷാഭിപ്രായപ്രകാരം ബാവായ്ക്കു് എഴുതി അയച്ചു കൽപ്പന വരുത്താമെന്നും ഇപ്രകാരം സമ്മതിപ്പിച്ചുകൽപ്പന തരീക്കാമെന്നും ആണ്.

(തുടരും)

നിത്തേണ്ടതും നമ്മുടെ പ്രധാന കത്തവ്യമാണു്. കാതോലിക്കാസിംഹാസനം മാർ തോമ്മാശ്ലീഹായുടെ ആസ്ഥാനമാണു്. മലങ്കരസഭ പണ്ടേതന്നെ കാതോലിക്കാസിംഹാസനത്തിൻ കീഴായിരുന്നു. 17-ാം ശതകത്തിനു ശേഷമേ അന്ത്യോക്യാബന്ധം ആരംഭിച്ചുള്ളു. മലങ്കരസഭ നേരിട്ടു് ആ സിംഹാസനവുമായി ബന്ധപ്പെട്ടതു് പരേതനായ മാർ അത്താനാസ്യോസിൻെറ പട്ടാഭിഷേകത്തോടുകൂടിയാണു്. അതിനു മുൻപു് പൗരസ്ത്യ കാതോലിക്കാസിംഹാസനവുമായുള്ള ബന്ധത്തിൽ ഇരുന്നിരുന്നു. അവിടെനിന്നു പലപ്പോഴും മേൽപ്പട്ടക്കാരെ അയച്ചു വന്നിരുന്നു സെല്യൂക്യാസിംഹാസനം ദുർഭാഗ്യവശാൽ നെസ്തോറിയർ പിടിച്ചടക്കുകയാൽ അവരും ഇവിടെ വന്നുകൊണ്ടിരുന്നു. ഭാഷാ ശുശ്രൂഷാദികൾ രണ്ടുംതമ്മിൽ വലിയ വ്യത്യാസം ഇല്ലായിരുന്നതിനാലും വിശ്വാസപരമായ സംഗതികളിൽ നിരീക്ഷണം ചെയ്യുന്നതിനു പ്രാപ്തിഇല്ലാതിരുന്നതിനാലും അന്നു് വന്നിട്ടുള്ള നെസ്തോറിയ മേൽപ്പട്ടക്കാരെയും ഇവിടെ സ്വീകരിച്ചുപോയിട്ടുണ്ടു്. എന്നാൽ അവരുടെ ആക്രമണത്തിനു ശേഷവും അവിടുത്തെ സത്യവിശ്വാസികൾ അവരിൽ നിന്നും പിരിഞ്ഞു് കാതോലിക്കായെ വാഴിച്ചു വന്നിരുന്നു. അന്നത്തെ ഇവരുടെ ആസ്ഥാനം തിഗ്രീസായിരുന്നു. മഹമ്മദീയരുടെ ആക്രമണത്തിനു ശേഷം അവിടെനിന്നു മൂസൽ, ബാഗ്ദാദു് മാർ മത്തായിയുടെ ദയറാ മുതലായ സ്ഥലങ്ങളിലേക്കു ആസ്ഥാനം മാററി സ്ഥാപിക്കയുണ്ടായിട്ടുണ്ടു്. അവിടെ ഭദ്രാസനങ്ങൾ നഷ്ടപ്പെട്ടുപോകയും ജനം വളരെ ചുരുങ്ങുകയും ചെയ്തു കാരണത്താൻ ഒരു കാതോലിക്കായെ സംരക്ഷിക്കുന്നതിനുള്ള വൈഷമ്യംനിമിത്തം അവിടെ കാതോലിക്കാമാരെ വാഴിക്കാതായി. വാഴിച്ചുകൊണ്ടിരുന്ന കാലത്തു് ഓർത്തഡോക്സ് കാതോലിക്കാമാർ മലങ്കരയെ അന്വേഷിക്കുകയും ചിലപ്പോൾ സന്ദർശിക്കയും ചെയ്തിട്ടുണ്ടു്. അങ്ങനെ വന്നിട്ടുള്ളവരാണു് കോതമംഗലത്തും കണ്ടനാട്ടും വച്ചു് ദിവംഗതരായ ബസ്സേലിയോസ് കാതോലിക്കാമാർ.

പരിശുദ്ധ തോമ്മാശ്ലീഹായുടെ ആസ്ഥാനം നിലനിത്തണമെന്നുള്ള നമ്മുടെ പിതാക്കന്മാരുടെ ദീർഘനാളത്തെ ആലോചനയുടെയും പരിശ്രമത്തിൻെറയും ഫലമായും സഭാഭാസ്കരൻ പരേതനായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അത്യുത്സാഹത്താലും അന്നത്തെ പാത്രിയക്കീസായ മോറാൻ മാർ ഇഗ്നാത്യോസ് അബ്ദൽ മിശിഹാ ബാവായുടെ സഹകരണത്തിലും ഇവിടെ ഈ സിംഹാസനം പുനഃസ്ഥാപിക്കപ്പെട്ടു. ഇങ്ങനെ നമ്മുടെ ജനയിതാവായ തോമ്മാശ്ലീഹായുടെ സിംഹാസനം ഇവിടെ പുനഃസ്ഥാപിതമായതു് നമുക്കു വലിയ ഭാഗ്യവും അനുഗ്രഹകാരണവുമാണു്. നമ്മുടെ സഭയ്ക്കു് ശുഭവും ദീർഘാഭിവൃദ്ധിയും ഉണ്ടാകണമെങ്കിൽ ഈ പിതാവിനോടു് ആദരവുണ്ടാകണം നമ്മെ ക്രിസ്തുവിൽ ജനിപ്പിച്ചതു് ഇദ്ദേഹമാണു്. അതുകൊണ്ടു തോമ്മാശ്ലീഹായോടും അദ്ദേഹത്തിൻെറ ആസ്ഥാനത്തോടുമുള്ള ഭക്തിയും ആദരവും മററുള്ളതിനെക്കാൾ കൂടുതലായി നമുക്കു് അവശ്യം വേണ്ടതാണു്. അതേ അവസരത്തിൽ ഇടയ്ക്കു നമ്മെ സഹായിച്ചിട്ടുള്ള അന്ത്യോക്യാസിംഹാസനത്തെ നാം വിസ്മരിക്കുകയോ കാതോലിക്കാസിംഹാസനവും പാത്രിയക്കാസിംഹാസനവും തമ്മിലുള്ള സൗഹാർദ്ദബന്ധത്തെ നിരാകരിക്കുകയോ ചെയ്യുന്നില്ല. എന്നാൽ സ്വാത്ഥപരമായ ഉദ്ദേശം നിമിത്തം കാതോലിക്കാസിംഹാസനത്തിനു കുറവു വരുത്തി പാത്രിയക്കീസിനു കൂടുതൽ പ്രാധാന്യം നൽകണമെന്നു പറയുന്നതു യുക്തമല്ല. അതു സ്വാത്ഥോദ്ദേശം നിമിത്തം ഉണ്ടാകുന്ന അഭിപ്രായമാണു്. കാതോലിക്കാ പാത്രിയക്കീസിനു സമനാണു്. നിഖ്യാസുന്നഹദോസിൽ ആണു് അന്ത്യോഖ്യാ, റോമ്മാ മുതലായ പ്രധാന സ്ഥലങ്ങളിലെ എപ്പിസ്കോപ്പന്മാൎക്കു പാത്രിയക്കീസ് എന്ന പേരു കൊടുത്തതു്.

കാതോലിക്കാ എന്ന പേര് സുന്നഹദോസിന്റെ വളരെ മുമ്പുതന്നെ അന്നത്തെ മാതൃസഭയായ യറുശലേമ്മിലെ സുന്നഹദോസു കൊടുത്തിട്ടുള്ളതും അന്നുമുതൽ ഉപയോഗത്തിൽ ഇരിക്കുന്നതുമാണ്. കാതോലിക്കോസ് എന്ന വാക്കിന്റെ അർത്ഥം പൊതു പിതാവെന്നും പാത്രിയർക്കീസ് എന്ന വാക്കിന്റെ അർത്ഥം വലിയ പിതാവെന്നും ആണ്. പാത്രിയർക്കീസു കാതോലിക്കായുടെ മുകളിലാണെന്നു ചിലർ തെററിദ്ധരിക്കുന്നുണ്ട്. അർമ്മിനിയാ സഭയുടെ പരമാധികാരി ഒരു കാതോലിക്കോസാണ്. മേൽപ്പട്ടസ്ഥാനാഭിഷേകം മൂറോൻ കൂദാശ ഈ അധികാരങ്ങൾ അദ്ദേഹത്തിനുമാത്രം ഉള്ളതാണ്. അദ്ദേഹത്തിന്റെ കീഴിൽ കുസ്തന്തീനോസ്പോലീസിൽഒന്നും, യറുശലേമ്മിൽ ഒന്നും ഇങ്ങനെ രണ്ടു പാത്രിയർക്കീസന്മാർ ഉണ്ട്. അവക്കു മൂറോൻകൂദാശ ചെയ്യുന്നതിനും മേൽപട്ടം കൊടുക്കുന്നതിനും അധികാരമില്ല. അതുകൊണ്ടു പേരിൽ അല്ല അധികാര വ്യവസ്ഥയിലാണ് സംഗതികൾ ഇരിക്കുന്നതു. പൌരസ്ത്യകാതോലിക്കായിക്കു പരിപൂർണ്ണമായ ഭരണസ്വാതന്ത്ര്യമുണ്ടായിരുന്നു. അതിനു വേറൊരു മേലധികാരിയും ഉണ്ടായിരുന്നില്ല. എന്നാൽ നെസ്തോറിയരുടെ ആക്രമണത്തിനു ശേഷം വാഴിക്കപ്പെട്ട ഓത്തഡോക്സ് കാതോലിക്കാമാക്കു ജനസംഖ്യയിലും സ്വത്തിലും അധ:പതനം നേരിടുകയാൽ ചിലപ്പോൾ പാത്രിയർക്കീസിനോടു ആദരവു പ്രകടിപ്പിക്കുവാൻ ഇടവന്നിട്ടുണ്ട്. അപ്പോഴ് അധികാര പ്രമത്തന്മാരായ പാത്രിയർക്കീസന്മാരുടെ കാലത്തും കാതോലിക്കാമാരുമായി ശക്തിയായ വഴക്കുകൾ ഉണ്ടായിട്ടുണ്ട്. അതിനു പ്രതിവിധിയായി രണ്ടു സിംഹാസനങ്ങളിലേയും സുന്നഹദോസുകൾ ഒന്നിച്ചുകൂടി ചില നിശ്ചയങ്ങൾ പാസ്സാക്കിയിട്ടുണ്ട്. ഭരണപരമായ നിലയിൽ കാതോലിക്കോസിന്റെ ഇടവകയിൽ പ്രവേശിക്കുന്നതിനു പാത്രിയർക്കീസിനും, പാത്രിയർക്കാ ഇടവകയിൽ പ്രവേശിക്കുന്നതിനു കാതോലിക്കോസിനും അധികാരമില്ല.

പത്രോസ് ഏക ഇടയനെന്നും അദ്ദേഹത്തിന്റെ കീഴിൽ മറെറല്ലാവരും കീഴ്പെട്ടിരിക്കണമെന്നും ചില ന്യായവാദങ്ങൾ ചിലർ ചെയ്യുന്നുണ്ട്. ഇതു നാലാം നൂററാണ്ടിനുശേഷം റോമ്മായും മൂന്നാം നൂററാണ്ടിനുശേഷം അന്ത്യോക്യാപാത്രിയർക്കീസന്മാരും കൊണ്ടുവരുന്ന അഭിപ്രായമാണ്. അതിലേക്കു ചില വേദന്യായങ്ങളും കൊണ്ടുവരുന്നുണ്ട്. അതു ശരിയാണെന്നു തോന്നുന്നില്ല. കർത്താവായ യേശുമിശിഹാ പത്രോസിനെ ഏക ഇടയനായി നിയമിച്ചില്ല. 12 പേരെയും സമാധികാരികളായിട്ടാണു നിയമിച്ചതു്. അവരുടെ അധികാര സംഗതികളെ സംബന്ധിച്ചു പത്രോസു തന്നെ ചോദിച്ചപ്പോൾ അവർ 12 സിംഹാസനങ്ങളിന്മേൽ ഇരുന്നു് 12 ഗോത്രങ്ങളേയും ന്യായം വിധിക്കുമെന്നാണു കർത്താവു് അരുളിച്ചെയ്തതു്.

ശിഷ്യന്മാരുടെ ഇടയിൽ വലിയവൻ ആർ എന്ന അഭിപ്രായം വന്നപ്പോൾ അതു തീർക്കാൻവേണ്ടി പത്രോസാണ് അധികാരി എന്നു പറയുമായിരുന്നു. പ്രത്യുത, അങ്ങനെ ഒരു ചിന്ത ഉണ്ടാകരുതു് സമഭാവനയിൽ വർത്തിക്കണം എന്നായിരുന്നു കർത്താവിന്റെ ഉപദേശം. ആദിമ സഭയിലും സുവിശേഷകന്മാർ ചെന്നു സ്ഥാപിച്ചിട്ടുള്ള സഭകൾ അവിടവിടെ സ്വാതന്ത്ര്യമായിട്ടാണു നിന്നിട്ടുള്ളതു്. 325-നു ശേഷമാണ് ഒരു സാഹോദര്യ യോജിപ്പു് ഉണ്ടാകുന്നതു്. അതിനുശേഷം ധനം, പ്രതാപം മുതലായവ വർദ്ധിച്ചപ്പോൾ അധികാര പ്രമത്തതയുണ്ടായി പല വഴക്കുകൾക്കും ഭിന്നതകൾക്കും ഇടയായതായി നാം കാണുന്നു. പത്രോസിനെപ്പോലെതന്നെ തോമ്മാ ശ്ലീഹായും സ്വതന്ത്ര അധികാരിയാണ്. അദ്ദേഹത്തിന്റെ സിംഹാസനത്തിനു് ആ അവകാശങ്ങൾ എന്നും നിലനിൽക്കുന്നതാണ്. ഭാഗ്യവശാൽ ഈ ആസ്ഥാനം നമുക്കു സിദ്ധിച്ചിരിക്കുന്നു. പുന:സ്ഥാപിതമായ കാതോലിക്കാ സിംഹാസനത്തിലെ മൂന്നാമത്തെ പിതാവിന്റെയാണ് ഈ

# നവീകരണഭ്രമം.

[ചർച്ച്‌വീക്ക്‌ലിയിലെ, സി. ഏ. അബ്രഹാം കത്തനാർ എം.ഏ-യുടെ ലേഖനത്തിനു മറുപടി]

(മൂക്കഞ്ചേരിൽ പത്രോസ്‌റമ്പാൻ, ബി.ഏ.ബി.ഡി, എൽ.ററി.)

മുപ്പതുകൊല്ലം മുമ്പു ഞാൻ ബങ്കാളിൽ വൈദികവിദ്യാഭ്യാസം ചെയ്തിരുന്നപ്പോൾ കൽക്കട്ടായിലെ ഓക്‌സ്ഫോർഡ് മിഷ്യൻ ഭവനത്തിലേക്ക് ഒരിക്കൽ കയറിച്ചെന്നു. അവിടെ ഫാദർ ഹോംസും മാർ ഏബ്രഹാം മാർത്തോമ്മാ മെത്രാപ്പോലീത്തായും ഉണ്ടായിരുന്നു. പിന്നാലെ ആരോ കയറിവന്നു മെത്രാച്ചന്റെ കൈമുത്തി. യുവാവായ ഫാദർ ഹോംസ് അതൊരു മൂഢാചാരമാണെന്നു കരുതിയെങ്കിലോ എന്നു ശങ്കിച്ചു തിരുമേനി കൈ കൊടുക്കാൻ മടിച്ചു. സംഗതി മനസ്സിലാക്കിയ ഫാദർ ഹോംസ്, "O, it is a beautifu custom to kiss the hand of a Bishop" എന്നു പറഞ്ഞതോടുകൂടി തിരുമേനിയുടെ നാണം തീൎന്നു. അക്കാലത്തു ശെമ്മാശ്ശന്മാർ തൊപ്പിവയ്ക്കുന്നതു് അപരിഷ്കൃതമാണെന്ന് അവർ തന്നെ പറഞ്ഞുണ്ടാക്കി. ബി. ഏ എൽ. ററി-ക്കാരനെങ്കിലും ലോകപരിചയവും പാകതയും കുറവായിരുന്ന ഞാനും തൊപ്പികൂടാതെ കുറെനാൾ നടന്നു. "കറുത്ത ചെറിയ തൊപ്പി നിങ്ങൾക്കു ഭംഗിയും അന്തസ്സുമാണെ"ന്ന് എന്നോടു യോഗ്യനായ ഒരു ബങ്കാളി ക്രിസ്ത്യൻ പറഞ്ഞതിന്റെ ശേഷമാണു തൊപ്പി വയ്ക്കുന്ന ആചാരം ദൂഷ്യമല്ലെന്ന് എനിക്കു തോന്നിയതു്. ഷർട്ട് ഇടാതെ കമ്മീശ് മാത്രം പട്ടക്കാർ ഇടുന്നതു് അപരിഷ്കൃതമാണെന്നു ചിലർ വിചാരിക്കുന്നു; അഞ്ഞൂർവച്ചു കൽക്കട്ടായിലെ ഫാദർ പിയേഴ്സൻ, കമ്മീശ്മാത്രം ഇട്ടിട്ടുള്ള ഒരു പട്ടക്കാരനെ ചൂണ്ടിക്കാണിച്ചു് എന്നോട് അകത്തു ഷർട്ട് ഇടുന്നതുകൊണ്ടു കമ്മീശ് ഇടുന്നതിന്റെ ഭംഗി നിങ്ങൾ കളയുകയാണെന്നു പറയുകയുണ്ടായി. ലോകത്തിൽ രുചി ഭിന്നമായിരിക്കുന്നു എന്നും, യോഗ്യന്മാരുടെ അഭിപ്രായത്തിനു വിലയുണ്ടെന്നും, സി. ഏ. അബ്രഹാം അച്ചനെപ്പോലെയുള്ള എം. ഏ-ക്കാർ അഭിപ്രായം തട്ടിമൂളിക്കുന്നതു സൂക്ഷിച്ചുവേണമെന്നും പറയുവാനാണു ഞാൻ മേൽപ്പറഞ്ഞ കാര്യങ്ങൾ ഇവിടെ പ്രസ്താവിച്ചതു്.

മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കേണ്ടതാണെന്നു പറയുന്ന അബ്രഹാം അച്ചൻ ശ്രാദ്ധം കഴിക്കുന്ന രീതി നവീകരിക്കണമെന്ന് അഭിപ്രായപ്പെടുന്നു. ഇപ്പോഴത്തെ രീതിക്കു ദൂഷ്യമെന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല. "അക്ദമറാഹെം", "അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനെ" ഇത്യാദി ചൊല്ലി മരിച്ചയാൾക്കുവേണ്ടി പ്രാൎത്ഥിച്ചശേഷം പണംവച്ചു് ആ പണം എണ്ണി പട്ടക്കാരനു കൊടുക്കുകയും വന്നയാളുകൾ ഭക്ഷണം കഴിച്ചു പിരിയുകയും ചെയ്യുന്നു. "It is a beautiful custom" എന്നു ഫാദർ ഹോംസിനോടൊപ്പം ഞാനും പറയുന്നു.

---

ഛായാപടം. ഇതു് ഇവിടെ സ്ഥാപിക്കുന്നതിൽനിന്ന് ആ സിംഹാസനത്തോടും സിംഹാസനസ്ഥനോടും ഉള്ള നിങ്ങളുടെ ഭക്ത്യാദരവുകൾ പ്രകടമാകുന്നു. നിങ്ങൾ - കായങ്കുളം ഇടവകക്കാർ - ആരംഭംമുതലേ സഭയുടെ സ്വാതന്ത്ര്യത്തിനും കാതോലിക്കാസിംഹാസനത്തിനും വേണ്ടി വളരെ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചിട്ടുള്ളവരാണ്. നിങ്ങൾക്കു വേണ്ട നന്മയും കരുണയും പരിശുദ്ധ പിതാക്കന്മാരുടെ പ്രാർത്ഥനയാൽ ലഭിക്കുമാറാകട്ടെ.

# ഇൻഡ്യയുടെ ക്രിസ്തീയ ഉദ്ധാരണം

## അതിന്റെ നേതൃത്വം നൽകേണ്ടതു് മലങ്കരസഭതന്നെയാണ്.

(കെ.സി.തോമ്മസു്, കുന്തളന്താനം)

ഏകദേശം **20** നൂററാണ്ടുകളായി ഈ ഭാരതത്തിൽ സ്ഥിതിചെയ്തുപോരുന്ന എന്ന് അഭിമാനിക്കുന്ന നമ്മുടെ സഭ ഇക്കാലമത്രയും സുവിശേഷവേലയിൽ അക്ഷന്തവ്യമായ അജാഗ്രതയാണ് പ്രദർശിപ്പിച്ചിരുന്നതു് എന്നുള്ള വസ്തുത ഹൃദയവ്യഥയോടുകൂടിയല്ലാതെ ചിന്തിക്കുവാൻ നിവൃത്തിയില്ല. "നിങ്ങൾ ഭൂലോകമെങ്ങും പോയി സകല ജാതിക്കും ഏവൻഗേല്യോനെ പ്രസംഗിപ്പിൻ" എന്നത്രേ കർത്താവു സഭയ്ക്കു കൊടുത്തിട്ടുള്ള മുഖ്യമായ കല്പന. "ഞാൻ ദുഷ്ടനോടു, ദുഷ്ടാ നീ മരിക്കും എന്നു കല്പിക്കുമ്പോൾ, ദുഷ്ടൻ തന്റെ വഴി വിട്ടുതിരിവാൻ കരുതിക്കൊള്ളത്തക്കവണ്ണം നീ അവനെ പ്രബോധിപ്പിക്കാതെയിരുന്നാൽ ദുഷ്ടൻ തന്റെ അകൃത്യം നിമിത്തം മരിക്കും. അവന്റെ രക്തമോ ഞാൻ നിന്നോടു ചോദിക്കും" യെഹ. 33.8 എന്നു നമ്മുടെ സ്വർഗ്ഗസ്ഥപിതാവു് അരുളിച്ചെയ്തിരിക്കുന്നു. ഇൻഡ്യയുടെ ശ്ലീഹായായ മാർ തോമ്മായുടെ കാലംമുതൽ ഈ ഭാരതഭൂമിയിൽ ഉണ്ടായിരുന്ന പുറജാതികളുടെ ആത്മനഷ്ടത്തിനു് ഉത്തരവാദികൾ ഭാരതീയരായ നാം തന്നെയല്ലേ? ഒന്നാംനൂററാണ്ടുമുതൽ ഇന്നുവരെയുള്ള ജാതികളുടെ രക്തം ഈ തലമുറയ്ക്കു വിരോധമായി നിലവിളിക്കുന്നതിന്റെ ഫലമല്ലയോ നാം ഇന്നനുഭവിക്കുന്നതു്. സുറിയാനിക്കാരായ നാം ഒരു ജാതിയെന്ന നിലയിൽ ദൈവം നമ്മെ ഭരമേല്പിച്ച പ്രധാന ചുമതലയെ നിർവഹിക്കാതെ അനേക നൂററാണ്ടുകൾ കഴിച്ചുകൂട്ടിയതിന്റെ ഒരു ശിക്ഷയാണു നമ്മുടെയിടയിൽ ഇന്നു കാണുന്ന ഒഴിയാബാധയെന്നപോലെയുള്ള ഈ വ്യവഹാരമെന്നുള്ള കാര്യം നാം ഒരിക്കലും വിസ്മരിക്കരുതു്.

ആകയാൽ നമ്മുടെ ശ്രദ്ധ മുഴുവൻ ദൈവരാജ്യപ്രചാരാത്ഥമുള്ള സുവിശേഷവേലയിൽ

---

"മന്ത്ര" സുറിയാനിയിൽ മന്ത്രമായി കഴിക്കാതെ "മക്കളിലപ്പൻ കൃപചെയ്‌വതുപോലെ" എന്നു മലയാളത്തിൽ ആയിക്കൊള്ളട്ടെ. ഇതിനു പകരം ഒരു പുതിയ പ്രാത്ഥനാക്രമം ഉണ്ടാക്കണമെന്നു് അച്ചൻ പറയുന്നതു നേരമ്പോക്കുതന്നെ. പ്രാത്ഥനാക്രമങ്ങളുടെ ബാഹുല്യംകൊണ്ടു വിഷമിക്കുന്ന സുറിയാനിസഭയിൽ വേറൊന്നുകൂടി ഉണ്ടാക്കണംപോലും! നേർച്ച കഴിക്കുന്ന രീതിയിലും നവീകരണംവേണമെന്നു പറയുന്നു. മാർ ഗീവറുഗീസ് സഹദായുടെയോ മറേറാ നാമത്തിൽ "നയവാൻ പനപോലെ തളിർത്തിടുമേ" എന്ന ഭാഗം ചൊല്ലി സഹദായുടെ മദ്ധ്യസ്ഥപ്രാത്ഥനയിൽ അഭയംപ്രാപിച്ചു പട്ടക്കാരൻ ഒരു ഗുണദോഷവും പറഞ്ഞു് എല്ലാവരും ചേന്നു ഭക്ഷണം കഴിച്ചു പിരിയുന്ന രീതിയും ഭംഗിയേറിയ ഒരു പൂർവ്വികാചാരമാണ്. ഇവിടെയും എന്തു നവീകരണമാണു വേണ്ടതെന്നു് എനിക്കു മനസ്സിലാകുന്നില്ല. വിവേചനകൂടാതെ ഓരോരുത്തൎക്കു തോന്നുന്ന പരിഷ്ക്കാരങ്ങൾ ഏർപ്പെടുത്തുന്ന സമ്പ്രദായം സഭയിൽ ഒരിക്കലും അനുവദിപ്പാൻ പാടുള്ളതല്ല. ഇന്നു മൂഢാചാരം എന്നു തോന്നുന്നതു നാളെ സദാചാരം എന്നു വരും. വി. കുർബാന ബലിയല്ലെന്നു പറഞ്ഞ ലോച്ചർച്ച്-വെള്ളക്കാരന്റെ വാക്കു സുറിയാനിക്കാരിൽ ചിലർ വിശ്വസിച്ചു് അയാളുടെ പിന്നാലെ പോയതു തെററായിപ്പോയി എന്നു ഹൈച്ചർച്ചു്-വെള്ളക്കാരൻ പറയുന്ന കാര്യവും നാം ഓർത്തിരിക്കേണ്ടതാണ്.

പതിക്കുമ്പോൾ; ഭാരതത്തിൽ ഇന്നു കാണുന്ന പുറജാതിലക്ഷണങ്ങളോടുള്ള നമ്മുടെ ചുമതല ശരിയായി നാം നിറവേററിത്തുടങ്ങുമ്പോഴും, നമ്മെ ഭരമേല്പിച്ചിരിക്കുന്ന താലന്തിനെ നാം പ്രയോജനകരമായ മാർഗ്ഗങ്ങളിൽക്കൂടി വിനിയോഗിക്കുമ്പോഴും, നാം പരിപൂർണ്ണമായി ഒരു മിഷ്യനറിസഭയായി രൂപാന്തരപ്പെടുമ്പോഴും, ഇന്നു കാണുന്ന വഴക്കുകളും കലാപങ്ങളും അവസാനിച്ചു സുവർണ്ണകാലം നിശ്ചയമായി ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല.

ക്രിസ്താബ്ദം 52 മുതൽ ഈ മലങ്കരയിൽ സ്ഥിതിചെയ്തുപോരുന്ന നമ്മുടെ സഭ ദൈവരാജ്യപ്രചാരാർത്ഥം യാതൊന്നും ചെയ്തിട്ടില്ല എന്നു പറയുമ്പോൾ ലജ്ജകൊണ്ടും ദുഃഖംകൊണ്ടും നാം തല കുനിക്കേണ്ടി വരുന്നു. ഈ കൃത്യവിലോപത്തിന്റെ ഫലമായി ഒരു അപ്പോസ്തലനാൽ സ്ഥാപിതമായതും, മററനേകം വിശിഷ്ട പാരമ്പര്യങ്ങളോടുകൂടിയതുമായ നമ്മുടെ പൂർവ്വികസഭ, അനേക നൂററാണ്ടുകളായി നിലനിന്നുവരുന്ന ഈ ഭാരതഭൂമിയിൽ വിദേശമിഷ്യനറിമാർ സുവിശേഷവേല ചെയ്യേണ്ടതായി വന്നു. ആ സുവിശേഷവേല ഇന്നും തുടൎന്നുകൊണ്ടിരിക്കയും ചെയ്യുന്നു. ഇതു നമുക്കു ലജ്ജാകരമല്ലയൊ?

കൽക്കട്ടാബിഷോപ്പായിരുന്ന പരേതനായ ഡോ: ലഫ്റോയി ഇപ്രകാരം പ്രസ്താവിച്ചതായി കേട്ടിട്ടുണ്ട് "നിങ്ങളുടെ സഭ എത്രയോ പുരാതനമാണ്. അതിനെപ്പററി എനിക്കു വളരെ ബഹുമാനം തോന്നുന്നുണ്ടെങ്കിലും അതിലെ ഭിന്നതകൾ എന്നെ വളരെ വേദനപ്പെടുത്തുന്നുണ്ട്. ദൈവം നിങ്ങളെ ഭരമേല്പിച്ചിരിക്കുന്ന സുവിശേഷവേലയിൽ നിങ്ങൾ ശ്രദ്ധപതിക്കുമ്പോൾ ഇവയെല്ലാം താനേ നീങ്ങിക്കൊള്ളും"

ഫാദർ ജയിംസ് (തൃശ്ശിനാപ്പള്ളി ബിഷപ്പ് ഹീബർ കോളജ് പ്രിൻസിപ്പാളായിരുന്നു) ഈ വിഷയത്തിൽ മലങ്കരസഭയുടെ ചുമതലയേപ്പററി ഒരു പ്രസംഗമദ്ധ്യേ ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട് "ഇൻഡ്യയിൽ സുവിശേഷവേല ചെയ്യേണ്ടതു, പാശ്ചാത്യരായ ഞങ്ങളല്ല, പുരാതന സുറിയാനിക്കാരായ നിങ്ങളാണ്. നിങ്ങൾ പ്രബലപ്പെട്ട് ഒരു മിഷ്യനറി സഭയായി രൂപാന്തരപ്പെടുമ്പോൾ ഇപ്പോഴത്തെ ഞങ്ങളുടെ വേല നിങ്ങളെ ഏല്പിച്ചിട്ടു മടങ്ങിപ്പോകുന്നതിനു ഞങ്ങൾക്കു സന്തോഷമുണ്ട്".

ആകയാൽ നമ്മുടെ പുരോഗമനപ്രവൎത്തനങ്ങളിൽ സുവിശേഷവേലയ്ക്കു നാം പ്രഥമസ്ഥാനം നൽകേണ്ടതാണ്. നമ്മുടെ പുനരുദ്ധാരണത്തിന്റെ അടിസ്ഥാനം ദൈവരാജ്യപ്രചാരാർത്ഥമുള്ള സുവിശേഷവേലയായിരിക്കണം. നമ്മുടെ ധനത്തിന്റെ സിംഹഭാഗം ഇൻഡ്യയുടെ ക്രിസ്തീയോദ്ധാരണത്തിനായി നാം വിനിയോഗിക്കേണ്ടതാണ്. ത്യാഗസമ്പന്നരും സേവനസന്നദ്ധതയുള്ളവരും ഭാവിയെപ്പററി ദർശനമുള്ളവരുമായ യുവാക്കന്മാരെ കണ്ടുപിടിച്ചു് അവർക്കു നമ്മുടെ വൈദികസിമ്മനാരിയിൽ ശരിയായ പരിശീലനം കൊടുത്തു ഭാരതത്തിന്റെ വിവിധഭാഗങ്ങളിലേക്കയയ്ക്കുന്നതിനു ഇനിയും നാം അമാന്തിച്ചുകൂടാത്തതാണ്. വിദേശവയലുകളിൽ സേവനം അനുഷ്ഠിക്കുന്നതിന് ഒരുക്കമുള്ള യുവാക്കന്മാർ ഈ വർഷം നമ്മുടെ വൈദികസിമ്മനാരിയിൽ പരിശീലനത്തിനു വന്നിട്ടുണ്ട് എന്നുള്ളതും, അധികാരസ്ഥാനങ്ങളിൽനിന്നു് അവർക്കു വേണ്ട പ്രോത്സാഹനങ്ങൾ നൽകുന്നുവെന്നുള്ളതും ഭാവിശ്രേയസ്സിന്റെ നാന്ദിയായി പരിഗണിക്കാവുന്നതാണ്.

# കൊയ്ത്തു വളരെ! വേലക്കാർ ചുരുക്കം!!

## നമ്മുടെ വിദേശ ഇടവകകളുടെ അനാഥത്വം.

(ദിവ്യശ്രീ പയ്യമ്പള്ളിൽ ദാവീദു കത്തനാർ.)

വിശ്രമാർത്ഥം ഒരു മാസത്തെ അവധിയിൽ ഞാൻ കോയമ്പത്തൂർ, ബാംഗ്ലൂർ എന്നീ സ്ഥലങ്ങളിൽ പോയി താമസിക്കയുണ്ടായി. എൻെറ യാത്രാവിവരം അറിഞ്ഞു് കോഴിക്കോട്ടുപള്ളിക്കാരും, പാലയ്ക്കാട്ടു് പള്ളിക്കാരും ഓരോ ആഴ്ചത്തേയ്ക്കു് എന്നെ ക്ഷണിച്ചിരുന്നു. ഞാൻ അവരുടെ ആഗ്രഹം സാധിച്ചുകൊടുക്കാമെന്നു ഭരമേററു. ഒരു പള്ളി കോഴിക്കോട്ടുനഗരത്തിൽ നിർമ്മിക്കുവാനു വളരെ ക്ലേശം നാം അനുഭവിക്കേണ്ടി വന്നിട്ടുണ്ടു്. എന്നാൽ ആയിടെ ആരാധന നടത്തുവാനോ ഇടവകക്കാരുടെ ആത്മഭിഷാതികൾ നിർവ്വിഘ്നം നടത്തിക്കൊടുക്കുവാനോ പട്ടക്കാരൻ ഇല്ലായെന്നറിഞ്ഞപ്പോൾ എൻെറ ഹൃദയം വല്ലാതെ വ്യാകുലപ്പെട്ടു. ഉദ്ദേശം 150 വീട്ടുകാർ ആ പള്ളി ഇടവകക്കാരായുണ്ടു്. ഞാൻ അവിടെ ഒരു ശവസംസ്ക്കാരം നടത്തുകയുണ്ടായി. മരിച്ചിട്ടു രണ്ടു ദിവസമായ ഒരു വൃദ്ധയുടെ മൃതശരീരമായിരുന്നു അതു്.

പാലയ്ക്കാട്ടു് ഏകദേശം 50 വീട്ടുകാർ സ്ഥിരവാസികളായുണ്ടു്. അവിടെ ആരാധനയ്ക്കു ഗവർമ്മെൻറു പള്ളിയുണ്ടു്. പക്ഷെ പട്ടക്കാരനില്ല. ആ പള്ളിയിലും ഒരു ഞായറാഴ്ച ദിവസം ഞാൻ വി: കുർബാന അണയ്ക്കുകയും മി. കെ. ഈ. വറുഗീസിൻെറ കുട്ടിയെ സ്നാനപ്പെടുത്തുകയും ചെയ്തു.

ഇൻഡ്യയുടെ നാനാഭാഗങ്ങളിലേക്കും തീവണ്ടിയിൽ സഞ്ചരിക്കുന്നവർക്കു, കയറി ഇറങ്ങേണ്ട പ്രധാന ജംഗ്ഷനുള്ള സ്ഥലമായ ഷൊർണ്ണൂർ റെയിൽവേ സ്റ്റേഷൻെറ സമീപത്തായി മനോഹരമായി നിർമ്മിച്ചിട്ടുള്ള ഒരു പള്ളിയുടെ കൂദാശ നടന്നുകഴിഞ്ഞു. അതിനു് സ്ഥിരമായി ഒരുപട്ടക്കാരൻ ഉണ്ടാകേണ്ടിയിരിക്കുന്നു. കോയമ്പത്തൂർപള്ളിക്കു് ഒരു വികാരിയുണ്ടെന്നുള്ളതു സന്തോഷമാണു്.

ബാംഗ്ലൂറിലെ നമ്മുടെ പള്ളി മദ്രാസ്, ബോംബെ മുതലായ സ്ഥലങ്ങളിലെ ഓർത്തഡോക്സ് സുറിയാനിപ്പള്ളികളേക്കാൾ വലുതും മനോഹരവുമാണു്.

ഉദ്യോഗം, വ്യവസായം, കച്ചവടം മുതലായ തൊഴിലുകളിലേർപ്പെട്ടു സ്ഥലത്തും പരിസരങ്ങളിലുമായി ഉദ്ദേശം 700-ൽ പരം സുറിയാനിക്കാർ നിവസിക്കുന്നുണ്ടു്. അവിടെയും ഒരു പട്ടക്കാരൻ ഇല്ലാത്തതു് ഏററം നിർഭാഗ്യകരമെന്നേ പറയേണ്ടൂ. വിദേശത്തുള്ള സുറിയാനിക്കാരെ സന്ദർശിക്കുവാൻ നമ്മുടെ പട്ടക്കാർ എത്തുമ്പോൾ അവർക്കുള്ള സന്തോഷവും ബഹുമാനവും ഒന്നുപ്രത്യേകമാകുന്നു. എന്നെ യാത്ര അയയ്ക്കുവാൻ ബാംഗ്ലൂർ വിമാനത്താവളത്തിൽ അനേകം കൊച്ചനുജന്മാർ വന്നിരുന്നു. അപ്പോൾ പൗലോസുശ്ലീഹായുടെ മിഷിനറിയാത്ര എൻെറ ഹൃദയത്തിൽ

# കടമററം കുരിശു്.

(എം. പി. പി.)

തിരുവിതാംകൂർ ആർക്കിയോളജിക്കൽ സൂപ്രണ്ടു മി. ഏ. എസ്. രാമനാഥയ്യർ മൂവാററുപുഴയ്ക്കു സമീപമുള്ള കടമററത്തുപള്ളി മദ്ബഹായുടെ തെക്കെ ഭിത്തിമേൽ സ്ഥാപിതമായിരിക്കുന്ന പുരാതന കുരിശിനെപ്പററി അതിൻെറ ഒരു പടത്തോടുകൂടി 1099-ലെ വാഷികറിപ്പോർട്ടിൽ ഇപ്രകാരം പ്രസിദ്ധപ്പെടുത്തി. തൃപ്പൂണിത്തുറക്കാരൻ പത്രോസ് ശെമ്മാശ്ശൻ അവർകളാണ് അജ്ഞാതമായ ഭാഷയിൽ എഴുതപ്പെട്ട ലിഖിതത്തോടുകൂടിയ ഒരു കുരിശു കടമററത്തു കണ്ടിരിക്കുന്നു എന്ന് എനിക്ക് അറിവു തന്നതു്. ഈ കണ്ടുപിടുത്തം വിലയേറിയതാണ്. ഡോക്ടർ ബർനൽ, ഡോക്ടർ ഹാഗ് എന്നിവർ, "തിരുവിതാംകൂറിൽ മാത്രമല്ല, ഇന്ത്യയുടെ മററു ഭാഗങ്ങളിലും ഇവറെയും പാലവി ലിഖിതങ്ങൾ കണ്ടേക്കാം. അവയുടെ കണ്ടുപിടുത്തം ഭാഷാസംബന്ധമായും ചരിത്രസംബന്ധമായും രസകരമായിരിക്കും" എന്നു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഞാൻ കല്ല് പോയി നോക്കിയതിൽ അതിനു 30 ഇഞ്ചുനി

---

ഉളവാകയും, ഹൃദയവേദനയോടുകൂടെ അവരെ പിരിയുകയും ചെയ്തു.

അഭ്യസ്തവിദ്യരായ യുവാക്കന്മാർ നമ്മുടെ സഭയിൽ വളരെയുണ്ടു് പക്ഷെ സമുദായ സേവനോത്സുകത ഇന്നു് അധികംപേരിലും കാണുന്നില്ല. സദുദ്ദേശത്തോടുകൂടിയാരംഭിച്ചിട്ടുള്ള ഏതു പ്രസ്ഥാനവും വിജയിക്കുമെന്നു് അഭിമാനപൂർവ്വം ദൃഷ്ടാന്തരൂപേണ തെളിയിക്കുവാൻ നമുക്കു സാധിക്കുമെന്നിരിക്കെ; സമുദായ സേവനത്തിൽ അഭിരുചിയുള്ള യുവാക്കന്മാരെ തേടിപ്പിടിക്കുവാൻ നമുക്കു് പ്രയാസമോ?

മലങ്കരയ്ക്കു വെളിയിലുള്ള ഇടവകകളിൽ വേലചെയ്യത്തക്കവണ്ണം ക്രിസ്തുവിൻെറ സ്നേഹത്താൽ നിർബന്ധിക്കപ്പെട്ടു പോകുവാൻ തയ്യാറുള്ള കുറെ വൈദികന്മാർ എഴുന്നേൽക്കണം. അഭിനവഭാരതത്തിൽ നമുക്കു വലുതായ ചുമതലകളുണ്ടു്. ഇപ്പോൾ നമുക്കുള്ള വിദേശ ഇടവകകളിൽ മുടക്കം കൂടാതെ ആരാധന നടത്തത്തക്കവണ്ണം വേണ്ടതു ചെയ്യണം. ഇൻഡ്യയുടെ നാനാഭാഗത്തും നമുക്കു പള്ളികളുണ്ടാകണം. സുവിശേഷവെളിച്ചം എല്ലായിടത്തും പ്രകാശിപ്പിക്കണം. "കൊയ്ത്തു വളരെ. വേലക്കാർ ചുരുക്കം."

വിദ്യാഭ്യാസം സിദ്ധിച്ച യോഗ്യന്മാരായ പട്ടക്കാർ ഇനിയും വളരെ വേണ്ടിവരുമെന്നു് സമുദായാംഗങ്ങൾ ഉണർന്നു ചിന്തിക്കുന്നതു സഹായകരമായിരിക്കും. സ്വസന്താനങ്ങളെ ഉയർന്ന ഉദ്യോഗങ്ങൾക്കു് അയക്കുവാൻ തലപുകഞ്ഞു ചിന്തിക്കുന്ന മാതാപിതാക്കന്മാർ; സഭയുടെ ഭാവിയെപ്പററിക്കൂടി ചിന്തിക്കുമെങ്കിൽ എത്ര നന്നായിരുന്നു നമ്മുടെ സമുദായ പ്രമുഖന്മാർ അതിനേപ്പററി ചിന്തിക്കാത്തപക്ഷം "ആനാളിൽ ഗർഭിണികൾക്കും മുലകുടിപ്പിക്കുന്നവർക്കും അയ്യോ!, കഷ്ടം" എന്നുള്ള തിരുവചനം നമ്മോടായിരിക്കുമെന്നു കരുതിയാലും.

ഒരിടവകയിൽനിന്നു് ഒരാൾ വീതമെങ്കിലും വൈദികവൃത്തിക്കു മനസ്സുവെക്കുമെങ്കിൽ ഈ ദയനീയാവസ്ഥ വേഗം പരിഹരിക്കപ്പെടുന്നതാണ്. മേൽപ്പട്ടക്കാരുടേയും, സഭാനേതാക്കന്മാരുടേയും സത്വരശ്രദ്ധ ഇക്കാര്യത്തിൽ പതിയേണ്ടതാണ്.

ളവും 20 ഇഞ്ചു വീതിയും ഉള്ളതായി കണ്ടു. വളരെക്കാലം മുമ്പെതന്നെ ഈ കല്ലു പള്ളിയിൽ സൂക്ഷിച്ചിരുന്നുവോ അതോ വേറെ വല്ലയിടത്തും നിന്നു കൊണ്ടുവന്നുവോ എന്നു് ആർക്കും പറവാൻ നിവൃത്തിയില്ല. ഈ പേർഷ്യൻ കുരിശിനു മദ്രാസ് സെൻറ് തോമ്മസ് മലയിലെ കുരിശിനോടും കോട്ടയം വലിയപള്ളിയിലെ കുരിശിനോടും സാമ്യമുണ്ടു്. മുകൾവശത്തുനിന്നു പരിശുദ്ധ റൂഹായുടെ സദൃശമായ ഒരു മാടപ്രാവു തല താഴ്ത്തി കുരിശിന്റെ മേൽവശം കൊത്തിപ്പിടിച്ചിരിക്കുന്നു. കുരിശിന്റെ ചുററുമായി ആർക്കുപോലെ വളഞ്ഞിട്ടാണു പാലവി ലിഖിതം കൊത്തപ്പെട്ടിരിക്കുന്നതു്. ചെറിയ കുരിശടയാളംകൊണ്ടു ഭാഗിക്കപ്പെട്ട മൂന്നു ചെറുവാചകങ്ങളാണു ലിഖിതത്തിൽ ഉള്ളതു്. ഇവയിൽ ഒരു വാചകം മദ്രാസ് കുരിശിലും കോട്ടയം കുരിശിലും ഉള്ളതുപോലെ തോന്നുന്നു. മററു രണ്ടു വാചകങ്ങളും വ്യത്യാസപ്പെട്ടവയാണു്.

ബോംബെയിലെ മഹോന്നത പാലവി വിദഗ്ദ്ധനായ ഡോക്ടർ ജീവാൻജി ജാം ശേജി മോഡി, ബി.ഏ., പിഎച്ച്.ഡി., സി.ഐ.ഇ. അവർകൾക്കു് ഈ ലിഖിതത്തിന്റെ പടം അയച്ചുകൊടുത്തിട്ടു് അദ്ദേഹം അതു പരിശോധിക്കയുണ്ടായി. മദ്രാസ് കുരിശും കോട്ടയം കുരിശും വായിച്ചിട്ടുള്ള യൂറോപ്യൻ പാലവി വിദഗ്ദ്ധന്മാർ വായിച്ചതെല്ലാം അന്യോന്യം വിരുദ്ധങ്ങളായിട്ടാണല്ലോ പരിണമിച്ചിരിക്കുന്നതു്. ഡോക്ടർ മോഡിയാകട്ടെ ഒരു പേർഷ്യൻ ആയതുകൊണ്ടും അനന്യസാധാരണമായ വൈദഗ്ദ്ധ്യം ഈ വിഷയത്തിൽ പ്രാപിച്ചിട്ടുള്ളതുകൊണ്ടും ലോകത്തിലേക്കും പ്രാമാണ്യം അദ്ദേഹത്തിന്റെ വായനയ്ക്കു കൊടുക്കേണ്ടതാണു്. അദ്ദേഹം ഇപ്രകാരം എഴുതിയിരിക്കുന്നു–“ഈയിട കണ്ടുപിടിച്ച കുരിശിലെ ലിഖിതം ഞാൻ വായിക്കുന്നതു് ഇങ്ങനെയാണു്: “നിനുവയിൽനിന്നു് ഒരു ഭംഗിയുള്ള പക്ഷിയായ ഞാൻ ഈ നാട്ടിലേക്കു വന്നിരിക്കുന്നു+പാപമോചകനായ വിശുദ്ധ മിശിഹാ മുള്ളിൽ (കഷ്ടതയിൽ) നിന്നു മോചിച്ചിരിക്കുന്നവനായ+മാർ ശാപ്പൂർ ആയ ഞാൻ എഴുതിയതു്? ഒരു പക്ഷിയുടെ രൂപം കുരിശിൽ ഉണ്ടെന്നും, ഇന്ത്യയിലേക്കു വന്ന പുരാതന ക്രിസ്ത്യാനികൾ പേർഷ്യയുടെ ഒരു ഭാഗമായ നിനുവ (ബാബിലോൻ) യിൽനിന്നു വന്നവരാണെന്നും വായനക്കാർ ഓർത്തിരിക്കണം.”

ക്രിസ്താബ്ദം 825-ൽ കൊല്ലത്തു വന്നിറങ്ങി, പള്ളികൾ സ്ഥാപിച്ചു്, കൊല്ലവർഷം ആരംഭിച്ചു്, സമഭാവനയുള്ള ഹൈന്ദവരാജാക്കന്മാരുടെ രക്ഷാധികാരത്തിൻകീഴിൽ ക്രിസ്തുമതം പ്രസംഗിച്ച മാർ ശാപ്പോറോസ് ആണു് ഈ മാർ ശാപ്പൂർ എന്നു വരികിൽ കടമററം കുരിശിനു് ആയിരത്തിലധികം സംവത്സരത്തെ പഴക്കമുണ്ടെന്നു കാണാവുന്നതാണു്.

## ക്നാനായ അസ്സോസ്യേഷൻ പാത്രിയർക്കീസിന്റെ അടുക്കൽ നിവേദനം സമർപ്പിക്കുന്നു.

മലങ്കര സുറിയാനി ക്നാനായ അസ്സോസ്യേഷന്റെ ഒരു യോഗം കന്നി 25-ഉം 26-ഉം തീയതികളിൽ ചിങ്ങവനം മാർ അപ്രേം സിമ്മനാരിയിൽ വച്ചു കൂടുകയും, മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, ക്നാനായ സമുദായത്തിന്റെ കീഴ്നടപ്പിനു വിപരീതമായും അനധികൃതമായും ഉൾഭരണത്തിൽ പ്രവേശിച്ചു പള്ളികൾക്കു നേരിട്ടു കൽപ്പനകൾ അയയ്ക്കുന്നതിനെ പ്രതിഷേധിച്ചു നിശ്ചയം ചെയ്കയും അതനുസരിച്ചു പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പക്കൽ വേണ്ട നിവേദനം നടത്തുന്നതിനു ക്നാനായ അസ്സോസ്യേഷൻ സെക്രട്ടറിയെ ചുമതലപ്പെടുത്തുകയും ചെയ്തിരിക്കുന്നതായി അറിയുന്നു.

# വമ്പിച്ച സ്വീകരണം

## മലങ്കര സുറിയാനിസഭാ പ്രതിനിധികൾക്കു ഗ്രീസിൽ.

### നമ്മുടെ വൈദിക വിദ്യാൎത്ഥികളെ ഗ്രീക്കു സൎവ്വകലാശാലകളിലേക്കു സ്വാഗതം ചെയ്യുന്നു.

(ആതൻസിൽ നിന്നും റവ: ഫാദർ കെ. പീലിപ്പോസ് അയച്ച കത്തിൽ നിന്നും.)

"Hotel minerva", Athence
26 - 9 - 48.

സെപ്റ്റംബർ 24-ാംതീയതി വെള്ളിയാഴ്ച രാവിലെ 8 മണിക്കു ഞങ്ങൾ റോമിൽനിന്നു പുറപ്പെട്ടു് ഉച്ചയ്ക്കു്-ഒരു മണിയോടുകൂടി ആതൻസ് വിമാനത്താവളത്തിൽ വന്നുചേൎന്നു. അവിടെ ഞങ്ങൾക്കു ലഭിച്ച സ്വീകരണം ഞങ്ങളെ അത്ഭുതപ്പെടുത്തി. ഗ്രീക്കു ഗവർമ്മെൻറിനെ പ്രതിനിധീകരിച്ചു വിദേശകാൎയ്യമന്ത്രിയുടെ സെക്രട്ടറി, ഗ്രീസിലെ ആൎച്ചുബിഷോപ്പിനെ പ്രതിനിധീകരിച്ചു് അദ്ദേഹത്തിൻെറ അസിസ്റ്റൻറു് മെത്രാപ്പോലീത്താ, ഗ്രീക്കു സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസിനെ (Holy Synod) പ്രതിനിധീകരിച്ചു് സിനഡിൻെറ സെക്രട്ടറി മുതലായി പലരും വിമാനത്താവളത്തിൽ സന്നിഹിതരായിരുന്നു. ഞങ്ങളെ സംസ്ഥാനാതിഥികളായിട്ടു (State guests) ഒരു വലിയ ഹോട്ടലിൽ (Hotel Minerva) ആണു് താമസിപ്പിച്ചിരിക്കുന്നതു്. ഒരു പുതിയ പക്കാർഡു് കാർ ഡ്രൈവർ സഹിതം ഞങ്ങളുടെ ഉപയോഗത്തിനു ഗവർമ്മെൻറിൽനിന്നു തന്നിട്ടുണ്ടു്. ഇതിനുപുറമെ ഞങ്ങളെ പലടത്തും കൊണ്ടു നടന്നു കാണിക്കുന്നതിനു് രണ്ടു് *ആൎച്ചുമൺഡ്രൈറ്റന്മാരെ (Arch mandrietes) പ്രത്യേകം ഗ്രീസിലെ മെത്രാപ്പോലീത്താതന്നെ നിയോഗിച്ചിട്ടുണ്ടു്. എല്ലാവരും ഞങ്ങളോടു വലിയ സ്നേഹവും ബഹുമാനവും കാണിക്കുന്നു. ആംസ്റ്റർഡാമിൽ വച്ചു തന്നെ ഗ്രീക്കുകാരും ഞങ്ങളും വലിയ സ്നേഹിതന്മാരായിത്തീൎന്നിരുന്നു.

* നമ്മുടെ സഭയിലെ കോറെപ്പിസ്കോപ്പായ്ക്കു തുല്യമായ ഒരു വൈദികസ്ഥാനം.

ഇന്നുരാവിലെ (സെപ്റ്റംബർ 26-ാംതീയതി ഞായറാഴ്ച) ആൎച്ചുബിഷോപ്പു വി. കുൎബാന ചൊല്ലി. തിരുമേനിയും ഞാനും മദ്ബഹായിൽ സന്നിഹിതരായിരുന്നു. മദ്ബഹായിൽ ത്രോണോസിൻെറ വലത്തുവശത്തു് എപ്പിസ്കോപ്പൽ സിംഹാസനത്തിൽ തിരുമേനിയെ ഇരുത്തി. തുബ്ദേൻെറ സമയത്തു് ആൎച്ചുബിഷോപ്പു് തിരിഞ്ഞു ജനങ്ങളോടായി "ക്രിസ്തുവിൽ നമ്മുടെ സഹോദരനായ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായ്ക്കും, ഫാദർ പീലിപ്പോസിനും വേണ്ടി നമുക്കു പ്രാൎത്ഥിക്കാം" എന്നു പറഞ്ഞതു് ഞങ്ങളുടെ ഹൃദയത്തെ വളരെ സ്പർശിക്കയുണ്ടായി. ഉച്ചയ്ക്കു് മെത്രാപ്പോലീത്തായുടെ ഒരു ഡിന്നറും ഉണ്ടായിരുന്നു.

വിശ്വാസാദി കാൎയ്യങ്ങളെക്കുറിച്ചു ഞങ്ങൾ സംസാരിക്കയുണ്ടായി. വിശ്വാസവിപരീതങ്ങളൊന്നും നമ്മുടെ സഭയിൽ കടന്നുകൂടിയിട്ടില്ലാ എന്നു് അവൎക്കറിയാമെന്നും മററും അവരുടെ വൈദിക പ്രഫസറന്മാർ പറഞ്ഞു. നമ്മുടെ സഭയെപ്പററി ഗ്രീക്കുകാൎക്കു് വേണ്ട അ

റിവുണ്ടാകുന്നതിനു് അവരുടെ മാസികകളിൽ നമ്മൾ ലേഖനങ്ങൾ എഴുതണമെന്നു് അവർ ആവശ്യപ്പെട്ടു. രണ്ടു സഭകളിലെയും വൈദിക വിദ്യാൎത്ഥികളെ വൈദികവിദ്യാഭ്യാസാർത്ഥം അന്യോന്യം അയക്കണമെന്നും അവർ ചൂണ്ടിക്കാണിച്ചു. തിയോളജി പഠിക്കുന്നതിനു നമ്മുടെ വൈദിക വിദ്യാർത്ഥികളെ ഗ്രീക്കുസർവ്വകലാശാലകളിൽ പ്രിടണമെന്നും ഇവിടെ വന്നതിനുശേഷമുള്ള സകല ചെലവുകളും അവർ വഹിച്ചുകൊള്ളാമെന്നും മലങ്കരസഭയിൽ തിയോളജിയന്മാർ വർദ്ധിക്കണമെന്നും അവർ പറഞ്ഞു. ഈ ആണ്ടിൽ തന്നെ രണ്ടു വിദ്യാൎത്ഥികൾക്കു സർവ്വകലാശാലയിൽ വേതനം കൊടുക്കാമെന്നു് അവരുടെ Minister of Religeous Education (മതപരമായ വിദ്യാഭ്യാസ വകുപ്പിന്റെ ചുമതല വഹിക്കുന്ന മന്ത്രി) ഞങ്ങളോടു പറകയുണ്ടായി. ഈജിപ്റ്റായ, അർമ്മനായ, സുറിയാനി എന്നീ സഭകളും യവനായ സഭകളും ഒന്നിച്ചു് ഒററ ഓത്തഡോക്സ് സഭ ആയിത്തീരുകയാണെങ്കിൽ വലിയ ശക്തിയായിരിക്കുമെന്നും അഖിലലോക സഭാ കൌൺസിൽ മുതലായ പ്രസ്ഥാനങ്ങളിൽ ഇപ്രകാരം യോജിക്കുന്ന സഭയ്ക്കു വലിയ സംഗതികൾ ചെയ്യുവാൻ സാധിക്കുമെന്നും മറ്റും ഞങ്ങൾ പറഞ്ഞു.

ഗ്രീസിൽ വലിയ ആത്മീക ഉണർവ്വു വന്നിട്ടുണ്ടു്. യുവജനങ്ങളുടെമേൽ സഭയ്ക്കു വലിയ സ്വാധീനമുണ്ടു്. സോ ബ്രദർ ഹുഡ് എന്ന ഒരു പ്രസ്ഥാനം വലിയ വേല ജനങ്ങളുടെ ഇടയിൽ ചെയ്തിട്ടുണ്ടു്. അവരുടെ ആസ്ഥാനം ഞങ്ങൾ ഇന്നലെ സന്ദർശിച്ചു. അതിൽ 30 പട്ടക്കാരും 65 അത്മേനികളും താമസിക്കുന്നു. ഇതു വളരെ വികസിച്ചുവരുന്ന ഒരു പ്രസ്ഥാനമാണു്. കുമ്പസാരം കേൾക്കുന്നതിനു മന:ശാസ്ത്രം മുതലായവ പഠിച്ചു വിദഗ്ദ്ധന്മാരായ പട്ടക്കാർ അവരുടെ ഇടയിൽ ഉണ്ടു്. കഴിഞ്ഞ മാസത്തിൽ ഒരു പട്ടക്കാരൻതന്നെ അയ്യായിരം ചെറുപ്പക്കാരുടെ കുമ്പസാരം കേട്ടതായി എന്നോടു പറകയുണ്ടായി. ആതൻസ് സർവ്വകലാശാലയിൽ പതിന്നാലായിരം ഓത്തഡോക്സ് വിദ്യാൎത്ഥികളുള്ളതിൽ മൂവായിരം പേരും ഈ പ്രസ്ഥാനത്തിൽപെട്ടവരും മാസത്തിലൊരിക്കൽ കുമ്പസാരിക്കുന്നവരും വി. കുർബ്ബാന അനുഭവിക്കുന്നവരും ആണു്. ഗ്രീസിലെ വലിയ സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ നടത്തിപ്പും ഇവർ തന്നെ.

ഞങ്ങൾ നാളെ കഴിഞ്ഞു ഗ്രീസിലെ രാജാവിനെയും രാജ്ഞിയെയും കാണും. പല മന്ത്രിമാരെയും കാണുന്നതാണു്. ഒരാഴ്ച ഞങ്ങൾ ഇവിടെ താമസിച്ചശേഷം ഇംഗ്ലണ്ടിലേക്കു പോകും. അതിശയകരമായി ഞങ്ങളെ നടത്തുന്ന ദൈവത്തിനു സ്തോത്രം.

## അസ്സോസ്യേഷൻ മാനേജിങ്ങ് കമ്മററിയും വർക്കിങ്ങ് കമ്മററിയും

മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ മാനേജിങ്ങ് കമ്മററിയുടെ ഒരു യോഗം പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ നി.വ.ദി.മ.ശ്രീ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് (ദ്വിതീയൻ) ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കോട്ടയം സുറിയാനി സിമ്മനാരിയിൽ കൂടി. മാർ തിമോത്തിയോസ്, മാർ പീലക്സീനോസ്, മാർ തോമ്മാ ദീവന്നാസ്യോസ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരും കമ്മററി അംഗങ്ങളിൽ പലരും ഹാജരുണ്ടായിരുന്നു. കഴിഞ്ഞ യോഗത്തിന്റെ മിനിട്ട്സ് വായിച്ചു പാസ്സാക്കിയശേഷം മി. കെ. എം. മാത്തൻ മാപ്പിളയുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി. പിന്നീടു കാതോലിക്കാ ദിനപ്പിരി

# വാൎത്തകളും കുറിപ്പുകളും.

## കോഴിക്കോട്ട് സണ്ടേസ്കൂൾ വാൎഷിക സമ്മേളനം.

ഇമ്മാനുവേൽ മിഷ്യനറി സംഘത്തിന്റെ ഡയറക്ടരായ വന്ദ്യ ദിവ്യശ്രീ പത്രോസ് റമ്പാച്ചന്റെ മിഷ്യൻ പൎയ്യടനത്തിൽ കോഴിക്കോട്ട സെൻറ ജോർജ്ജ് പള്ളിയും സന്ദർശിക്കയുണ്ടായി. സെപ്റ്റംബർ 5-ാംതീയതി ഞായറാഴ്ച രാവിലെ അദ്ദേഹം വി. കർബാന അർപ്പിക്കുകയും പ്രസംഗം നടത്തുകയും ചെയ്തു.

ഉച്ചയ്ക്കുശേഷം ഇടവകയുടെ സൺഡേസ്കൂൾ വാർഷിക സമ്മേളനം പള്ളിഹാളിൽ വച്ചു ബഃ റമ്പാച്ചന്റെ അദ്ധ്യക്ഷതയിൽ സാഘോഷം കൊണ്ടാടിയിരിക്കുന്നു. ഫാദർ, ററി. ജി. മാത്യു, ഫാദർ, കെ. എം. പത്രോസ് എന്നിവർ പ്രസംഗിച്ചു. കുട്ടികളുടെ വിനോദ പ്രകടനം, സമ്മാനദാനം, ലഘുഭക്ഷണ വിതരണം, കാതോലിക്കാ മംഗളഗാനം ആദിയായവയ്ക്കുശേഷം യോഗം സമംഗളം പൎയ്യവസാനിച്ചു.

എന്നു,

സണ്ടേസ്കൂൾ അദ്ധ്യാപികമാർ.

## സണ്ടേസ്കൂൾ വാൎത്ത.

കോട്ടയം പുത്തനങ്ങാടി സണ്ടേസ്കൂൾ വിദ്യാൎത്ഥിനീ വിദ്യാൎത്ഥികളുടെ നേതൃത്വത്തിൽ കന്നി 24-ാംതീയതി പഴയസിമ്മനാരിയിൽ എത്തി പരിശുദ്ധ പിതാവായ കാതോലിക്കാബാവാ തിരുമനസ്സിലെ തൃക്കൈമുത്തി അനുഗ്രഹം പ്രാപിച്ചിരിക്കുന്നു. അനന്തരം അവർ പഴയസിമ്മനാരി കാതോലിക്കേററു സണ്ടേസ്കൂൾ സന്ദർശിച്ചു. കാതോലിക്കേററു സണ്ടേസ്കൂളിന്റെ ആഭിമുഖ്യത്തിൽ റവ.ഡീക്കൻ പി. സി. ഈപ്പന്റെ ആദ്ധ്യക്ഷതയിൽ ഒരു സ്വീകരണ സമ്മേളനം നടത്തപ്പെടുകയും എല്ലാവൎക്കും കേമമായ പായസസൽക്കാരം നൽകപ്പെടുകയുമുണ്ടായി.

---

വിന്റെയും പുരോഗമനനിധിപ്പിരിവിന്റെയും കണക്കുകൾ യോഗത്തിൽ സമർപ്പിക്കപ്പെട്ടു. രണ്ടു പിരിവുകളും വൃശ്ചികം 29-ാംതീയതിക്കു മുമ്പു പൂൎത്തിയാക്കണമെന്നു യോഗം നിശ്ചയിച്ചു. പിരിവു പൂൎത്തിയാകുമ്പോൾ പുരോഗമനനിധിപ്പിരിവുതന്നെ ഒരുലക്ഷത്തിൽപരം രൂപാ വരുമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. ഭരണഘടനയിൽ വരുത്തേണ്ട ഭേദഗതികളെപ്പററി ആലോചിച്ചു് അടുത്തുകൂടുന്ന മാനേജിങ്ങ കമ്മററിയിൽ സമർപ്പിക്കുന്നതിനു റൂൾ കമ്മററി അംഗങ്ങൾക്കു പുറമെ ദിവ്യശ്രീ ഫാദർ ററി. എസ്. ഏബ്രഹാം, മെ. എം. പി. ജോസഫ്, എം. എം. ഏബ്രഹാം, സി. ററി. ഈപ്പൻ ഇവരെക്കൂടി ചേൎത്തു് ഒരു സബ് കമ്മററിയെ നിയമിച്ചു. സമുദായം വകയായി ഒരു കോളജ് സ്ഥാപിക്കുന്നതിനുള്ള സാദ്ധ്യതകളെപ്പററി ആലോചിച്ചു് അടുത്ത സമ്മേളനത്തിൽ റിപ്പോർട്ടുചെയ്യുന്നതിനു നി. വ. ദി. ശ്രീ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, മെ. കെ. എം. ചെറിയാൻ, ഇ ററി. തോമ്മസ്, സി. ററി. ഈപ്പൻ ഇവരെ ഒരു കമ്മററിയായി നിയമിച്ചു. മലങ്കര അസ്സോസ്യേഷൻ വിളിച്ചുകൂട്ടുന്ന കാൎയ്യവും യോഗത്തിൽ ആലോചിക്കപ്പെട്ടു.

വൎക്കിങ്ങ് കമ്മററി 25-ാംതീയതി തിങ്കളാഴ്ച കൂടി; മാനേജിങ്ങ് കമ്മററിയുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കേണ്ട കാൎയ്യങ്ങളെപ്പററി പൎയ്യാലോചന നടത്തിയിട്ടുണ്ടായിരുന്നു.

## പള്ളിക്കൂദാശ.

ദക്ഷിണ ഇൻഡ്യയിലെ ഒരു പ്രധാന പട്ടണമായ ഷൊർണ്ണൂരിൽ, റെയിൽവേസ്റ്റേഷനു സമീപം മനോഹരമായി പണികഴിപ്പിച്ചിട്ടുള്ള ഓർത്തഡോക്സ് പള്ളിയുടെ കൂദാശ കന്നിമാസം 10-ാംതീയതി കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സഹകരണത്തിൽ നിർവഹിച്ചിരിക്കുന്നു.

ഷൊർണ്ണൂർ പള്ളിയുടെ വികാരിയായി ദിവ്യശ്രീ പാറേമ്മൽ കുറിയാക്കോസ് കത്തനാരെ നിയമിച്ചു.

## ഇടവകസന്ദർശനം

ഷൊർണ്ണൂർപള്ളി കൂദാശാനന്തരം ബാവാ തിരുമനസ്സുകൊണ്ട് കുന്നംകുളം പള്ളികളിൽ എഴുന്നെള്ളി. തിരുമനസ്സുകൊണ്ടു കുന്നംകുളം പുത്തൻപള്ളിയിൽ എത്തി ലുത്തിനിയാ കഴിച്ചശേഷം കുന്നംകുളം അങ്ങാടിയിൽ കൂടി കാൽനടയായി സഞ്ചരിക്കയുണ്ടായി. അവിടെയുള്ള നമ്മുടെ ജനങ്ങൾ ഉടൻതന്നെ കത്തിച്ച മെഴുകുതിരികളോടും ഗാനാലാപത്തോടും കൂടി തിരുമനസ്സിലെ മുമ്പിൽ അണിനിരന്നു. റോഡിൽ പാ വിരിച്ചും റോഡിൻെറ ഇരുപാർശ്വത്തിലും വെള്ളവിരിച്ചു നിലവിളക്കുകൾ കൊളുത്തിയും ഭക്തിപൂർവ്വം പരിശുദ്ധ പിതാവിനെ ആദരിക്കയുണ്ടായി.

കന്നി 14-ാംതീയതി ബാവാ തിരുമനസ്സുകൊണ്ട് മാർ തീമോത്തിയോസ് തിരുമേനിയുമൊരുമിച്ചു കടമററംപള്ളി സന്ദർശിച്ചിരിക്കുന്നു.

## പട്ടംകൊട.

കുന്നംകുളം സുറിയാനിപ്പള്ളി ഇടവകയിൽപ്പെട്ട ദിവ്യശ്രീ ചുങ്കത്തു് യൗസേഫ് ശെമ്മാശ്ശനു് കന്നി 17-ാംതീയതി മൂവാററുപുഴ അരമനയിൽവച്ചു മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് കശ്ശീശാപട്ടം നൽകിയിരിക്കുന്നു.

പത്തനാപുരം താബോർ ആശ്രമസ്ഥരായ ദിവ്യശ്രീ എൻ.ജെ.തോമസ് ശെമ്മാശ്ശനും ദിവ്യശ്രീ സി. സ്കറിയാ ശെമ്മാശ്ശനും കന്നി 27-ാംതീയതി കോട്ടയം പഴയസിമ്മനാരി ചാപ്പലിൽവച്ചു മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് പൂർണ്ണ ശെമ്മാശുപട്ടവും; സ്ളീബാദാസസമൂഹത്തിൽപ്പെട്ട തുമ്പമൺ താമരവേലിൽ കുര്യൻ് കോറുയോ സ്ഥാനവും നൽകിയിരിക്കുന്നു.

പത്തനാപുരം താബോർ ആശ്രമസ്ഥനായ ദിവ്യശ്രീ എൻ. ജെ. തോമ്മസ് ശെമ്മാശ്ശനു് വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് ഈമാസം 1-ാംതീയതി പത്തനാപുരം താബോർ ദയറായിൽവച്ചു മാർ തോമ്മാദിവന്നാസ്യോസ് തിരുമേനിയുടെ സഹകരണത്തോടുകൂടി കശിശാപ്പട്ടം നൽകിയിരിക്കുന്നു.

## നിയമനം

നെട്ടമാവു പള്ളി അസി. വികാരിയായ ദിവ്യശ്രീ പി. സി. സ്റ്റീഫൻ കത്തനാരെ വി. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് മുണ്ടക്കയം സുറിയാനിപ്പള്ളി വികാരിയായി നിയമിച്ചിരിക്കുന്നു. ബ. അച്ചൻ കന്നിമാസം 24-ാംതീയതി ഞായറാഴ്ച മുണ്ടക്കയം സുറിയാനിപ്പള്ളി വികാരിയായി ചാർജെടുത്തിരിക്കുന്നു.

## സ്ലീബാപ്പെരുനാൾ.

കോട്ടയം മാർ ഏലിയാ ചാപ്പലിൽ ആണ്ടുതോറും നടത്തിവരാറുള്ള സ്ളീബാപ്പെരുനാൾ ഈ ആണ്ടിലും കന്നി 10-ം 11-ം തീയതികളിൽ നി. വ. ദി. ശ്രീ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ പൂർവ്വാധികം ഭംഗിയായി കൊണ്ടാടപ്പെട്ടിരിക്കുന്നു.

# Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No- T- 141


## വിജ്ഞാപനം.

| | |
|---|---|
| വരിസംഖ്യ മുൻകൂർ. ഒരാണ്ടത്തേക്കു് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.




Printed and Published by Rev. Fr. T. C. Jacob at the Town Press, Kottayam.